

2325

# കേരളപദ്യപാഠാവലി

(ആറാം ഫാറത്തിലേക്കു്)




തിരുവിതാംകൂർ–കൊച്ചി ഗവണ്മെൻറു നിയമിച്ച

കമ്മിററി തയ്യാറാക്കിയതു്.

1213

വില 0–8–0



# കേരള പദ്യപാഠാവലി




ആറാംഫാറത്തിലേക്കു്

തിരുവിതാംകൂർ-കൊച്ചി ഗവണ്മെൻറു നിയമിച്ച

കമ്മിററി തയ്യാറാക്കിയതു്

(പകർപ്പവകാശം ഗവണ്മെൻറിനു്)

1952

വില 8ണ.

രണ്ടാംപതിപ്പ്
1952 ജൂൺ

കമ്മിറ്റി അംഗങ്ങൾ

1. വെണ്ണിക്കുളം ഗോപാലക്കുറുപ്പ്
2. ശൂരനാട്ടു കുഞ്ഞൻപിള്ള
3. പി. ശങ്കരൻനമ്പ്യാർ
4. എൻ. ഗോപാലപിള്ള
5. ജി. ശങ്കരക്കുറുപ്പ് (കൺവീനർ)

PUBLISHED BY THE SPECIAL OFFICER FOR TEXT BOOKS
FOR THE GOVERNMENT OF TRAVANCORE - COCHIN

# കേരളപദ്യപാഠാവലി

## വിഷയവിവരം


1. യാത്രാവചനം — കുമാരനാശാൻ
2. എന്റെ ഭാഷ — വള്ളത്തോൾ
3. വഞ്ചിനാട് — ഉള്ളൂർ
4. നിമിഷം — ജി. ശങ്കരക്കുറുപ്പ്
5. മോഹനഗാനം — വെണ്ണിക്കുളം
6. നന്നങ്ങാടികൾ — എൻ. വി. കൃഷ്ണവാരിയർ
7. മൺതരി — നാലപ്പാടൻ
8. ദീർഘയാത്ര — കെ. കെ. രാജാ
9. വിചാരവിപ്ലവം — പള്ളത്തുരാമൻ
10. സൌന്ദര്യലഹരി — ചങ്ങമ്പുഴ
11. ദിവ്യദർശനം — ശൂരനാട്ടു കുഞ്ഞൻപിള്ള
12. തേജോബീജം — എൻ. ഗോപാലപിള്ള
13. ഒരു വിലാപം — വി. സി. ബാലകൃഷ്ണപ്പണിക്കർ
14. ആശ — ഇടപ്പള്ളി
15. രജനി — ശങ്കരൻനമ്പ്യാർ
16. അയൽവക്കം — വി. ഉണ്ണികൃഷ്ണൻനായർ
17. പ്രഭാതഗീതം — കുറ്റിപ്പുറം


---

# ആമുഖം.

ഉണങ്ങിയ പോലെ കൊമ്പുകൾ മുരടിച്ചും ഇലകൾ കൊഴിഞ്ഞും ചില കാലങ്ങളിൽ കാണപ്പെടുന്ന ചില മരങ്ങളുണ്ടു്. അവയ്ക്കു് അനുകൂലമായ ഋതുകാലം ചരട്ടെ; അവയുടെ ശുഷ്ക്കമായ തടം പുതിയ ജീവനപ്രവാഹത്താൽ നനയട്ടെ, പുതിയ ദോഹദംകൊണ്ടു സമ്പന്നമാവട്ടെ; അപ്പോൾ കാണാം ആ മരങ്ങൾക്കു പച്ച പിടിക്കുന്നതു്; പുതിയ കൊമ്പുകളും ചില്ലകളും പൊട്ടിപ്പുറപ്പെടുന്നതു്, അവ തളിർക്കുകയും പൂക്കുകയും കായ്ക്കുകയും ചെയ്യുന്നതു്. ഭാരതീയജീവിതത്തെ ജാഡ്യവും ആലസ്യവും ബാധിക്കുകയും അതു പാരതന്ത്ര്യത്താൽ ശുഷ്ക്കവും ജീർണ്ണവുമാവുകയും സംസ്ക്കാരസമ്പത്തു ഇവിടെ വിരളമാവുകയും ചെയ്തപ്പോൾ നമ്മുടെ പ്രാദേശികസാഹിത്യങ്ങളുടെ ശക്തിയും ചൈതന്യവും പ്രക്ഷീണമായിത്തീന്നു. അവയുടെ വളർച്ച നിന്നതുപോലെ തോന്നുന്ന ഒരു ഘട്ടം വന്നു. എന്നാൽ നവീനവിദ്യാഭ്യാസം സാവ്വത്രികമാകയും ഭാരതത്തിൻെറ ദേശീയബോധം ഉണരുകയും സാംസ്ക്കാരികാഭിമാനം തെളിഞ്ഞുപരക്കുകയും ചെയ്തുതുടങ്ങിയ ഃതാടുകൂടി ഈ സ്ഥിതിക്കു പെട്ടെന്നു മാററം ഉണ്ടായി. ശാസ്ത്രീയവിജ്ഞാനത്തിൻേറയും വൈദേശികസാഹിത്യങ്ങളുടേയും സ്വാധീനശക്തി ഈ പരിണാമത്തിനു പ്രേരകമായിത്തീന്നിട്ടുണ്ടു്. മഹായുദ്ധങ്ങളുടേയും റഷ്യയിലുണ്ടായ ആത്ഥികസാമൂഹ്യവിപ്ളവത്തിൻേറയും അനുഭവങ്ങൾ

ലോകത്തിൽ തുറന്നുവിട്ട ആശയങ്ങളും നവോന്മേഷത്തിനു കുറച്ചൊന്നുമല്ല സഹായിച്ചിട്ടുള്ളത്. ഇതിൻെറ എല്ലാം ഫലമായി ഭാരതീയസാഹിത്യങ്ങൾക്ക് അത്ഭുതപൂർവ്വമായ വികാസം സംജാതമായിരിക്കുന്നു.

ഈ നവോത്ഥാനത്തിൻെറ ചലനം കേരളീയസാഹിത്യത്തിൽ ആരംഭിക്കുന്നതു കേരളവർമ്മവലിയകോയിത്തമ്പുരാൻെറ കാലഘട്ടത്തോടുകൂടിയാണെന്നു തോന്നുന്നു. പദ്യത്തിലും ഗദ്യത്തിലും ഒരു വലിയ വേലിയേററംതന്നെ അന്നു പ്രത്യക്ഷമായി. പക്ഷേ, കവിതയെ സംബന്ധിച്ചിടത്തോളം അതു് അനുകരണത്തിൻെറയും വിവർത്തനത്തിൻെറയും ദശയായിരുന്നു എന്നു സാമാന്യമായി പറയാം. പണ്ഡിതസാർവഭൗമനായ കേരളപാണിനിയുടെ നേതൃത്വത്തിലാരംഭിച്ച നിരൂപണം നവീനമായ അഭിരുചിയുടെ നാന്ദിയായിത്തീർന്നു. വസ്തുപരതയിൽനിന്നു ഭാവപരതയിലേക്കു്, സങ്കേതങ്ങളിൽനിന്നു നവീനകല്പനകളിലേക്കു്, ഗ്രന്ഥങ്ങളിൽനിന്നു് ജീവിതത്തിലേക്കു ഭാഷാകവിതയെ ആകർഷിച്ചതു് മഹാകവി കുമാരനാശാനാണു്. അങ്ങനെ 'കാല്പനിക' പ്രസ്ഥാനത്തിലെത്തിയ സാഹിത്യത്തെ വികാരസുരഭിലങ്ങളായ ഭാവഗീതികൾകൊണ്ടു മഹാകവി വള്ളത്തോളും അനുയായികളും വികസ്വരവും വിചിത്രവുമാക്കി. നവോല്ലേഖങ്ങളുടെ കല്പനത്തിൽ ജാഗരൂകനായിരുന്ന മഹാകവി ഉള്ളൂരും ഈ സന്ദർഭത്തിൽ സ്മരണീയനാകുന്നു. പ്രേമം മുതലായ ഉൽകൃഷ്ടഭാവങ്ങളുടെ ആദർശാത്മകമായ ചിത്രണം, പ്രകൃതിലാവണ്യത്തിൻെറ അത്ഭുതാകലിതവും ഭാവനാരമ്യവുമായ നിരീക്ഷണം, മനു

ഷ്യന്റെ സാമൂഹ്യവും വ്യക്തിപരവുമായ ജീവിതത്തി ന്റെ വിമർശനം, പൗരാണികകഥാസന്ദർഭങ്ങളുടേ യും പാത്രങ്ങളുടേയും നവീനരീതിയിലുള്ള ആവിഷ്കര ണം, ഇങ്ങനെ ചിലതിലാണ് നമ്മുടെ കവികൾ ഉ ത്സുകരായിത്തീന്നതു്. ഗാന്ധിജിയുടെ നേതൃത്വത്തി ൽ ഇന്ത്യൻസ്വാതന്ത്ര്യസമരം രൂപമെടുത്തതോടുകൂടി നമ്മുടെ ദേശീയാഭിലാഷങ്ങളുടെ സജീവപ്രതിധ്വനി കളും ഭാഷാകവിതയിൽ മുഴങ്ങിത്തുടങ്ങി.

കവിതയുടെ അന്തഃസത്വം ചൈതന്യവത്താവുക മാത്രമല്ല ഈ നവോത്ഥാനത്തിൽ സംഭവിച്ചതു്; അതി ന്റെ ബാഹ്യരൂപത്തിലും വന്നിട്ടുണ്ടു്, ആശാസ്യമായ പരിവത്തനം. വൃഥാസ്ഥൂലങ്ങളായ വർണ്ണനകളിലും കൃത്രിമങ്ങളായ അലങ്കാരകല്പനകളിലും അലസങ്ങളായ ഉപദേശങ്ങളിലും കവികൾക്കു് ഇന്നു കൗതുകമില്ലാതാ യിരിക്കുന്നു. കവിതയിൽ കഥാകഥനശില്പം സ്വാധീ നമാക്കേണ്ട ഒന്നാണെന്നു് ഇന്നു് അവർ മനസ്സിലാക്കി യിട്ടുണ്ടു്. വികാരവ്യഞ്ജകങ്ങളും ആശയചിത്രണക്ഷമ ങ്ങളുമായ പദങ്ങളും വൃത്തങ്ങളുമാണു് കവിയുടെ ഉപ കരണമെന്നും അവയുടെ സ്വാതന്ത്ര്യവും നിപുണവുമാ യ വിനിയോഗം രൂപശില്പത്തിനു് അത്യന്താപേ ക്ഷിതമാണെന്നും ഭാവരൂപങ്ങളുടെ അഭേദ്യമായ ഇണ ക്കത്തിലാണു് കവനത്തിന്റെ വിജയമെന്നും അവർ ഗ്രഹിച്ചിട്ടുണ്ടു്. ഗീതം (Ode) ഗീതകം (Sonnet), ഗാ നം (Song), വിലാപം (Elegy)ഇങ്ങനെ പല ശാഖക ളിൽ വളന്നുവരുന്ന ഭാഷാപദ്യസാഹിത്യം അനുഭവങ്ങ

ളുടെ ആവിഷ്ക്കാരത്തിലും പല വൈചിത്ര്യങ്ങൾ സ്വാധീനമാക്കിയിരിക്കുന്നു.

നവീന ഭാഷാകവിതയുടെ ഉൽക്കൃഷ്ട മാതൃകകൾ സങ്കലനം ചെയ്തു, പാഠശാലകളിലെ ഉപയോഗത്തിനുവേണ്ടി പ്രസാധനം ചെയ്‌വാൻ ഗവണ്മെൻറിൽ നിന്നു നൽകിയ നിർദ്ദേശത്തിൻെറ ഫലമാണ് ഈ മൂന്നു പദ്യസമാഹാരം. ശ്രീ. വെണ്ണിക്കുളം ഗോപാലക്കുറുപ്പ്, കവിതിലകൻ പി. ശങ്കരൻനമ്പ്യാർ, എൻ ഗോപാലപിള്ള, ശൂരനാട്ടു കുഞ്ഞൻപിള്ള, ജി. ശങ്കരക്കുറുപ്പ് ഇവർ അംഗങ്ങളായ ഒരു കമ്മിററിയാണ് കവിതകൾ തിരഞ്ഞെടുത്തതു്. വിദ്യാൎത്ഥികളുടെ ഭാവനാചക്രവാളത്തേയും സൌന്ദൎയ്യബോധത്തേയും ധാൎമ്മികമനോഭാവത്തേയും വികസിപ്പിക്കാൻ സഹായിക്കുന്ന സന്ദർഭങ്ങൾ എടുത്തു ചേർക്കുന്നതിനു ഞങ്ങൾ ശ്രമിച്ചിട്ടുണ്ടു്. ഹൈസ്കൂൾക്ലാസ്സുകളിലേക്കുള്ള പാഠ്യഗ്രന്ഥമാകയാൽ സാഹിത്യത്തിലെ അഭിനവപ്രവണതകളെ മുഴുവൻ ഈ സമാഹാരങ്ങളിൽ പ്രതിബിംബിപ്പിക്കുന്നതിനുള്ള സ്വാതന്ത്ര്യം ഞങ്ങൾക്കുണ്ടായിരുന്നില്ല. എങ്കിലും ആധുനിക ഭാഷാകവിതയുമായി ആശാസ്യമായ പരിചയം സമ്പാദിക്കുവാൻ അദ്ധ്യേതാക്കൾക്ക് ഈ ഗ്രന്ഥങ്ങൾ സഹായകമാവുമെന്നു് ഞങ്ങൾ വിശ്വസിക്കുന്നു.

ജി. ശങ്കരക്കുറുപ്പ്,
കൺവീനർ.

# കേരള പദ്യപാഠാവലി

## യാത്രാവചനം

മതി തീക്ഷ്ണശരങ്ങളേ! ശ്രമം;
ക്ഷതമേലാ മരവിച്ചൊരെൻമനം;
കുതികൊള്ളുക ലോകചക്രമേ!
ഹതയാം സീതയെയിങ്ങു തള്ളുക. 1

ചരിതാർത്ഥതയാർന്ന ദേഹിയിൽ
തിരിയേശ്ശോഭനമല്ല ജീവിതം
പിരിയേണമരങ്ങിൽ നിന്നുടൻ
ശരിയായയിക്കളി തീർന്ന നട്ടുവൻ. 2

വനഭൂവിൽ നശിപ്പു താൻപെറും
ധനമന്യാർത്ഥമകന്നു ശാലികൾ,
ഫലമറ്റുകിടപ്പു മുത്തുതൻ
ജനനീശ്ശുക്തികൾ നീക്കയങ്ങളിൽ. 3

തെളിയുന്നു മനോനഭസ്സെനി-
ക്കൊളിവീശുന്നിതു ബുദ്ധി മേൽക്കുമേൽ
വെളിവായ് വിലസുന്നു സിന്ധുവിൽ
കളിയായ് ചെന്നണയുന്നൊരിന്നദി. 4

ഇനി യാത്രപറഞ്ഞിടട്ടെ ഹാ!
ദിനസാമ്രാജ്യപതേ! ദിവസ്പതേ!
അനിയന്ത്രിതദീപ്തിയാം കതിർ-
ക്കനകാസ്ത്രാവൃതനാം ഭവാനു ഞാൻ. 5

സുസിതാംബരനായി വൃദ്ധനായ്
ബിസിനീതന്തുമരീചികേശനായ്
ലസിതസ്മിതനായ ചന്ദ്രികാ-
ഭസിതസ്നാത! മൃഗാങ്ക! കൈതൊഴാം. 6

അതിഗാഢതമസ്സിനെത്തുര=
ന്നെതിരേ രശ്മികൾ നീട്ടി ദൂരഗ
ദ്യുതി കാട്ടുമുഡുക്കളേ! പരം
നതി നിങ്ങൾക്കതിമോഹനങ്ങളേ! 7

സ്വയമന്തിയിലും വെളുപ്പിലും
നിയതം ചിത്രവിരിപ്പു നെയ്തുടൻ
വിയദാലയവാതിൽമൂടുമെൻ-
പ്രിയസന്ധ്യേ! ഭവതിക്കു വന്ദനം! 8

രമണീയവനങ്ങളേ! രണൽ—
ഭ്രമരവ്യാകുലമാം സുമങ്ങളേ!
ക്രമമെന്നി രസിച്ചു നിങ്ങളിൽ
പ്രമദംപൂണ്ടവൾ യാത്ര ചൊൽവു ഞാൻ. 9

അതിരമ്യബഹിർജ്ജഗത്തൊടി—
ന്നഥവാ വേർപിരിയേണ്ടതില്ല ഞാൻ
ക്ഷിതിയിൽ തനുഃചരുമെൻ മനോ—
രഥമിബ്ഭംഗികളോടുമൈക്യമാം. 10

ജനയിത്രി! വസുന്ധരേ! പരം
തനയസ്നേഹമൊടെന്നെയേന്തി നീ
തനതുജ്ജ്വലമഞ്ചഭൂവിലേ—
ല്ലനഘേ! പോവതു ഹന്ത! കാൺമു ഞാൻ. 11

ഗിരിനിർഝരശാന്തിഗാനമ—
ദ്ദൂരിയിൽക്കേട്ടു ശയിക്കുമങ്ങു ഞാൻ
അരികിൽ തരുഗുല്മസഞ്ചയം
ചൊരിയും പൂന്തിര നിത്യമെന്റെ മേൽ. 12

മുകളിൽ കളനാദമാർന്നിടും
വികിരശ്രേണി പറന്നുപാടിടും
മുകിൽപോലെ നിരന്നു മിന്നുമ—
ത്തകടിത്തട്ടിൽ മൃഗങ്ങൾ തുള്ളിടും. 13

അതുമല്ലയി! സാനുഭൂവിലെ—
പ്പുതുരത്നാവലി ധാതുരാശിയും
കുതുകം തരുമെന്നുമല്ലഹോ!
പൊതുവിൽ സർവ്വമതെന്റെയായിടും! 14

സസുഖം ഭവദങ്കശയ്യമേൽ
വസുധേ യങ്ങനെ ഞാൻ രമിച്ചിടും
സുസുഷുപ്തിയിൽ—അല്ലയല്ലയെൻ—
പ്രസുവേ! കൂപ്പിയുണർന്നു പൊങ്ങിടും 15

തടിനീജലബിംബിതാംഗിയായ്
ക്ഷമയെക്കുമ്പിടുവോരു താരപോൽ
സ്ഫുടമായ് ഭവദംഘ്രിലീന ഞാ—
നമലേ! ദ്യോവിലുയർന്ന ദീപമാം. 16

പ്രിയരാഘവ! വന്ദനം ഭവാ—
നയരുന്നു ഭുജശാഖ വിട്ടു ഞാൻ
ഭയമററു പറന്നുപോയിടാം
സ്വയമിദ്യോവിലൊരാശ്രയം വിനാ. 17

കനമാർന്നെഴുമബ്ദമണ്ഡലം
മനയും മണ്ണിവിടില്ല താഴെയാം
ദിനരാത്രികളറ്റ ശാന്തമാ—
മനഘസ്ഥാനമിതാദിധാമമാം. 18

രുജയാൽ പരിപക്വസത്വനായ്
നിജഭാരങ്ങളൊഴിഞ്ഞു ധന്യനായ്
അജപൌത്ര! ഭവാനുമെത്തുമേ
ഭജമാനൈകവിഭാവ്യമിപ്പദം! 19

ചിന്താവിഷ്ടയായ സീത) (കുമാരനാശാൻ

---

## എന്റെ ഭാഷ

സന്നികൃഷ്ടാബ്ധിതൻ ഗംഭീരശൈലിയും,
സഹ്യഗിരിതന്നടിയുറപ്പും,
ഗോകർണ്ണക്ഷേത്രത്തിൻ നിർവൃതികൃത്ത്വവും,
ശ്രീകന്യാമാതിൻ പ്രസന്നതയും,
ഗംഗപോലുള്ള പേരാറിൻവിശുദ്ധിയും
തെങ്ങിളംകായ്നീരിൻ മാധുര്യവും,
ചന്ദനൈലാലവംഗാദിവസ്തുക്കൾതൻ
നന്ദിതാഘ്രാണമാം തൂമണവും,
സംസ്കൃതഭാഷതൻ സ്വാഭാവികൌജസ്സും,
സാക്ഷാൽത്തമിഴിന്റെ സൗന്ദര്യവും,

ഒത്തുചേർന്നുള്ളോരു ഭാഷയാണെൻ ഭാഷ;—
മത്താടിക്കൊൾകഭിമാനമേ, നീ!

മിണ്ടിത്തുടങ്ങാൻ ശ്രമിക്കുന്ന പിഞ്ചിളം—
ചുണ്ടിന്മേലമ്മിഞ്ഞപ്പാലോടൊപ്പം,
അമ്മയെന്നുള്ള രണ്ടക്ഷരമല്ലയോ,
സമ്മേളിച്ചീടുന്നതൊന്നാമതായ്?
മററുള്ള ഭാഷകൾ കേവലം ധാത്രിമാർ;
മർത്ത്യന്നു പെററമ്മ തൻഭാഷതാൻ!
മാതാവിൻവാത്സല്യദുഗ്ദ്ധം നുകർന്നാലേ
പൈതങ്ങൾ പൂർണ്ണവളർച്ച നേടൂ.
അമ്മതാൻതന്നേ പകർന്നുതരുമ്പൊഴേ
നമ്മൾക്കമൃതുമമൃതായ്ത്തോന്നൂ.
ഏതൊരു വേദവുമേതൊരുശാസ്ത്രവു—
മേതൊരുകാവ്യവുമേതൊരാൾക്കും
ഹൃത്തിൽ പതിയേണമെങ്കിൽ സ്വഭാഷതൻ
വക്ത്രത്തിൽനിന്നു താൻ കേൾക്കവേണം.
ഹൃദ്യം സ്വഭാഷതൻ ശീകരമോരോന്നു
മുൾത്തേനായ്ചേരുന്നു ചിത്തതാരിൽ;
അന്യബിന്ദുക്കളോ, തൽബ്ബഹിർഭാഗമേ
മിന്നിച്ചുനിൽക്കുന്ന മുത്തുകൾ!

ആദിമകാവ്യവും പഞ്ചമവേദവും
നീതിപ്പൊരുളുമുപനിഷത്തും

പാടി സ്വകീയരെക്കേൾപ്പിച്ച കൈരളി
പാടവഹീനയെന്നാർ പറയും?
കൊണ്ടാടിനാനാവിചിന്തനതന്തുക്കൾ—
കൊണ്ടാത്മഭാഷയെ പായ്പിക്കായ്കിൽ,
കേരളത്തിന്നീയിരുൾക്കണ്ടിൽനിന്നൊന്നു
കേറാൻ പിടികയറെന്തു വേറേ?
എപ്പോൾ വരെയ്ക്കുമില്ലവർതൻ ഭാഷയ്ക്കു
കെൽപ്പും പരപ്പും നടപ്പുമൊന്നും,
അപ്പോൾവരെയ്ക്കുവരാവതില്ലാത്തവ—
ര, പ്രഫുല്ലാശയര, പ്രശസ്തർ.

വിൺമൊഴിയാം മഹാറാണിയെൻഭാഷയ്ക്കു
നന്മ പുലർത്തുന്ന തോഴി പണ്ടേ;
പോരെങ്കിൽ, ദ്വീപാന്തരങ്ങളിൽനിന്നുമൊ—
ട്ടേറെ വിദ്യാധനം നേടിയോരായ്
എത്ര പേരില്ലിന്നു നമ്മക്കളെ; ന്നിട്ടു—
മത്ര ഭവതി ദരിദ്രയെന്നോ!
അന്യഭാഷാബ്ധിയിലാണ്ടാണ്ടുമുങ്ങിയ
ധന്യരേ, നിങ്ങൾതൻ വേല പാഴിൽ,
മാൽപെട്ടതിൽനിന്നുപാർജ്ജിച്ച രത്നങ്ങൾ
മാതാവിന്നായിസ്സമർപ്പിയായ്കിൽ.
ചെല്ലക്കിടാങ്ങൾതൻ സൽഗ്രന്ഥക്ഷുത്തിനെ—
ത്തെല്ലു ശമിപ്പിപ്പാനാളല്ലാതെ

അല്ലൽപ്പെടുന്ന കചേലകുടുംബിനി—
യല്ലയോ നമ്മുടെ ഭാഷയിന്നും!

എത്ര ലജ്ജാകരം, മെത്രദുഃഖപ്രദം
പുത്രധർമ്മങ്ങൾ മറന്നിടായ്‌വിൻ.

മാതൃഭാഷയ്ക്കിഹ ദാസ്യം നടത്തായ്കി—
ലാധിപത്യത്തിന്നനർഹർ നിങ്ങൾ.

ഭക്ത്യാന്യഭാഷതൻ കാൽക്കൽക്കുനിയായ്കി—
ലത്തലയെങ്ങിനെ പൊങ്ങിനിൽക്കും?

ബുദ്ധിമാന്മാരേ, സ്വഭാഷത്തറവാട്ടിൽ
സ്വത്തുവളർത്തുവാൻ യത്നം ചെയ്‌വിൻ.

ആലസ്യത്തിന്നു നിവാപാംബു നൽകുവിൻ
ഫാലത്തിലോലും വിയർപ്പിനാലേ!

ഏറെ വാക്കെന്തിനു? നാളെ മുതൽക്കിനി—
ക്കൈരളിതൻെറ ഗൃഹാങ്കണത്തിൽ

പാണ്ഡിത്യഭിക്ഷയ്ക്കായ് വന്നവർ വന്നവർ
ഭാണ്ഡം നിറച്ചേ തിരിച്ചുകൂട്ടു.

കേടറെറാരൗദാര്യശീലത്തിലെന്നെന്നും
കേളികേട്ടുള്ളവർ കേരളീയർ!

(വള്ളത്തോൾ

---

# വഞ്ചിനാട്

"നെടിയ മല കിഴക്കും നേരെഴാത്താഴി മേക്കും
വടിവിലെല്ലുകയായിത്തഞ്ചിടും വഞ്ചിനാടേ!
അടിയനിതറിയിക്കാമബ്ധികാഞ്ചിക്കു നീയേ
മുടിനടുവിൽ വിളങ്ങും മുഖ്യമാണിക്യരത്നം. 1

പരമ്പരെയശേഷം നിൻപിതാവായ സാക്ഷാൽ
പരശുധരമുനീന്ദ്രൻ വെണ്ണപോലൊന്നുപോലെ
പരമവർ പരിപാലിപ്പോരു രാജ്യത്തെയെല്ലാം
പരമസുഷമയാളും നീയുമമ്മേ ജയിപ്പൂ! 2

ക്ഷമയിലനുപദം നീയിത്തരം ദിഗ്ജയം ചെ—
യ്തമരുമളവു മേന്മേലഭ്രവൃഷ്ടിച്ഛലത്താൽ
പ്രമദവനവിരാജൽ കല്പകപ്പൂപറിച്ചി—
ട്ടമരികളതുനീമേലപ്പൊഴപ്പോൾപ്പൊഴിപ്പൂ 3

പെരുമഴമുകിൽ വാനിൽസ്സന്തതം പന്തിയായ്‌വ—
ന്നരുളിടുവതുകണ്ടാലൂർദ്ധ്വഭാഗത്തിലേയ്ക്കായ്
തരുണികളണിയും നീ കട്ടിയിൽക്കെട്ടിവച്ചു—
ള്ളൊരു പുരികുഴലെന്നായ്ത്തോന്നിടും നൂനമാർക്കും. 4

അനഘലതപെടുമമ്മേ! വത്സലത്വത്തിനാൽ നിൻ
സ്തനഗിരികൾചുരത്തും നൽപ്പയസ്സല്പമെന്യേ
ദിനമനു പരിപാനംചെയ്കയാൽ നിന്നിലുണ്ടാ—
മനവധി ചെറുധാന്യം പുഷ്ടിപൂണ്ടുല്ലസിപ്പൂ. 5

അരിയ തൃണമിന്നങ്ങും നിന്റെ മൈതാനമാകും
ഹരിതപടവതാനിക്കൊക്കുമുൽക്കൃഷ്ടശില്പം

പരിചിനൊടു പുകഴ്ത്തിപ്പാട്ടു പാടുന്ന പക്ഷി—
പ്പരിഷയുടെ ജനിക്കേ പാരിതിൽ ചാരിതാർത്ഥ്യം! 6

അരികിൽ വളരെനാൾ വാണപ്പുറം നീ നിമിത്തം
തരിതമകലെയായോരംബുധിക്കും ഗിരിക്കും
പിരിവതിനിടയെന്യേ നീ ഘടിപ്പിച്ചു രണ്ടും
സരിദ്വരരജതശ്രീശൃംഖലാപങ്ക്തിയാലേ. 7

കരിണികൾ വരിയായ് നിൻ ശീതളച്ഛായകോലും
ഗിരിതടികളിലമ്മേ! സഞ്ചരിക്കുന്നു മന്ദം.
അരിയ സഖികളോടും സ്വേച്ഛപോലന്തിനേര—
ത്തരിവയർമണിമാർ നിൻ നിഷ്കുടത്തിൽക്കണക്കേ. 8

വിയതി തരുകദംബം മുമ്പു ഞാൻ, മുമ്പു ഞാനെ—
ന്നുയരുമമലനൈശ്ത്യംവാച്ച നിൻ കാനനങ്ങൾ
നിയതമരിമ കോലും കാളിദാസന്റെ മേധ—
ക്കയൽമിഴി നടകൊണ്ടീടേണ്ട ഘണ്ടാപഥങ്ങൾ. 9

അലഘുകുശലയാം നിൻ ശില്പമുല്പന്നമാക്കും
ലെനിബിഡപലാശപ്പന്തലിൻ താഴെയായി
സുലളിതവനലക്ഷ്മീദേവിയാൾക്കുണ്ടു കോലാ—
ഹലകലവിയിൽവായ്പ്പൂ നിത്യകല്യാണഘോഷം. 10

പരിമളമിളകീടും പട്ടണിപ്പുഷ്പതൽപോ—
പരിഭവതി കൊടുക്കും പകതോയങ്ങൾ വാങ്ങി
പരിണതശശിബിംബം പാർത്തുതാത്തെന്നലിൻ നൽ—
പ്പരിചയസുഖമേൽപ്പൂ ഭാഗ്യവാന്മാരതിങ്കൽ. 11

ഒരു ജലകണമേന്താൻ ചാതകം വാ തുറന്നാൽ—
പ്പെരുമഴ പലതേകും കൊണ്ടലിൻ കൂട്ടുകെട്ടാൽ
ഒരു യവമണി കിട്ടാൻ കർഷകൻ കയ്യയച്ചാ—
ലുരുകളമമുടൻ നീ നൂറു നൽകുന്നു തായേ! 12

അടിപിടി പലമട്ടിൽക്കുത്തുവെട്ടുന്തുതള്ളി—
പ്പിടി പണി പതിനെട്ടും കാട്ടിടും കർഷകന്നും
മടിയൊരുവക നൽകാൻ മറുമന്നിന്നു; നീയോ
ഝടിതി കതകിൽ മുട്ടും ഡിംഭനും കാമധേനു! 13

ദ്യുതിയുടെ കളിവീടാം നിൻറപാടത്തു ചെന്നാൽ—
ക്കതിരഴകിലിളക്കും പൊന്നിളംതെന്നലമ്മേ!
അതിൽ മിഴിയണവോൻതൻ ഹൃത്തുമമ്മട്ടിളക്കു—
ന്നതിനു മുതിരുമേതും പക്ഷപാതം പെടാതെ. 14

അരുളുമെവിടെയും നീയെങ്കിലും നിൻമഹത്വ—
പ്പെരുമ പുലരുവോരിക്ഷേത്രസാർത്ഥത്തിലെത്തി
തിരുവടിമലർ കൂപ്പിശ്ശാശ്വതാനന്ദതീർത്ഥം
തെരുതെരെ നുകരാത്തോൻ ശുദ്ധചാർവ്വാകനമ്മേ! 15

വലവുമിടവുമോരോ തോടൊടൊന്നിച്ചു കാന്തി—
ക്കലെവികൾകലരും നിൻകായലിൻപംക്തി കണ്ടാൽ
നലമൊടുതിരുമെയ്യിൽക്കീർത്തിമുദ്രാനിബദ്ധാ—
മലതരമണിഹാരം പോലെ തോന്നുന്നു തായേ! 16

കുമതി വറുതിയെത്തത് സ്വാമി വാഴുന്ന തോപ്പാം
ക്ഷമയുടെയരികത്തേക്കെത്തിനോക്കിച്ചിടാതെ

അമല സുഷമ മേവും മാളികേ! നാളികേര—
ദ്രുമഭടർ തലപൊക്കിക്കാവൽനിൽക്കുന്നു ചുററും. 17

വിനതയുടെ വിഷാദം നീക്കുവാനായ് ക്ഷണം ത—
ത്തനയനമൃതകുംഭം പണ്ടുപോയ് കൊണ്ടുവന്നു;
ജനകജനനിമാർതൻ ദുഃഖമാററീടുവാനീ—
ത്തനയരയുതലക്ഷം തൽഫലടം പേറിടുന്നു. 18

പരിചിൽ വിഭവമാളും തോട്ടമോരോന്നുമോരോ
പെരിയൊരു തറവാട്ടിൽപ്പെട്ട കാർണ്ണോർകണക്കേ
അരികിലണയുവോരെപ്പൂഗതാംബൂലമേകി—
ച്ചരിതമുചിതമമ്മേ! സൽക്കരിപ്പാനിരിപ്പൂ! 19

വളരെ വിഭവമേന്തും നിന്നിലെത്തോപ്പുകാണു—
ന്നളവ്‌ത്തളികയെന്നായ് തോന്നിയോ വന്നിറങ്ങി
നളനൊടണവതിന്നായ് രംഭ നിൽക്കുന്നു മേന്മേൽ—
ക്കളരുചി കളിയാട്ടും കമ്രപത്രാളിചാർത്തി? 20

മരുവുമൊരുവനമ്മേ! മാതൃഭൂവെന്നുവന്നാൽ—
പ്പെരുകുമവനതിങ്കൽ സ്നേഹമെന്നാപ്തവാക്യം;
കരുണയൊടനിശം നീ കാക്കിലും നന്ദിയെന്യേ
മരുവുക പതിവാം നിൻ മക്കൾ കാർക്കോടകന്മാർ. 21

തിരുവുരു ചെറുതോർക്കെക്കണ്ണിലാനന്ദബാഷ്പം
പെരുകിയുമുടലെങ്ങും കോൾമയിർക്കൊണ്ടുമമ്മേ!
നിരുപമതരമാകും ശുദ്ധനിർവാണമായോ—
രുവിയിലടിയത്തിന്നുള്ള തുള്ളിക്കളിപ്പൂ. 22

അടിയനിനിയുമുണ്ടാം ജന്മമെന്നാലതെല്ലാം —
മടി മുതൽ മുടിയോളം നിന്നിലാകട്ടെ തായേ!
അടിമലരിണ വേണം താങ്ങുവാൻ; മറ്റൊരേട—
ത്തടിയുവതു ഞെരുക്കം മുക്തി സിദ്ധിക്കുവോളം. 23

സതി! കനിവിനൊട്ടം പെറ്റമ്മയിന്നോ വരട്ടും
പതിവിനഴലശേഷം മാറ്റി നീ പോറ്റിയല്ലോ;
ഇതിനു പകരമെന്താം? നിന്റെ കാര്യത്തിലെങ്കൽ
ക്ഷിതിയിലനിശമമ്മേ! നിൽക്കുമക്രീതദാസ്യം. 24

പരമപുരുഷശക്തേ! ഭാരതക്ഷോണിമൌലേ!
പരശ്ശുജയപതാകേ! പത്മജാനൃത്തശാലേ!
പരമിവനു സഹായം പാരിലാരുള്ളൂ? നീയേ
പരവശതയകറ്റിപ്പാലനം ചെയ്ക തായേ” 25

(ഉള്ളൂർ. ഉമാകേരളം)

---

# നിമിഷം

## (1)

ജീവിതപ്പൂവിലെത്തേൻ നുകർന്നങ്ങനെ
താവിന കൌതുകാൽ പാറിപ്പാറി
നീരവം പോകുന്ന കൊച്ചുനിമിഷമേ!
ചോരനാം നിന്റെ ചിറകുകളെ
കോൾമയിർ കോലും തൻകൈകളിലാക്കാനെൻ
കോമളഭാവന മോഹിക്കുന്നു.

ചുംബിച്ചുചുംബിച്ചെൻ നെഞ്ചിലടക്കുവാൻ
വെമ്പുമീ മുഗ്ദ്ധയെ വഞ്ചിക്കൊല്ലേ!
കാലിണ കെട്ടിട്ടോരീയ വാക്കിന്റെ
നൂലിനാലോമനേ! നോവിക്കാതെ.

(2)

കൊഞ്ചുമീ മുഗ്ദ്ധിക സൂക്ഷിച്ചുനോക്കട്ടെ
പിഞ്ചുചിറകിന്മേലക്ഷമയായ്.
എണ്ണിയാൽ തീരാത്ത വർണ്ണവിശേഷങ്ങൾ
കണ്ണീരാലാർദ്രമാമിച്ചിറകിൽ
മാനവമാനസച്ഛായങ്ങളാകിന
നാനാവികാരങ്ങൾ ചേർത്തതല്ലീ?
മായികമാകുമബ്ഭാവങ്ങൾ കാർവില്ലിൻ
മാധുര്യം പൂശുമിത്തുമ്പിൽക്കാൺമൂ,
ആശയാൽ ചഞ്ചലമായെഴുമാത്മാവിൻ
പേശലമാകിയ വെമ്പലെല്ലാം.

(3)

മുമ്പിൽനിന്നെത്തുന്നു, പിന്നിൽ മറയുന്നു,
മിന്നലും ഞെട്ടുന്ന വേഗമോടെ.
എങ്ങുനിന്നെങ്ങുനിന്നേകാന്തവൈചിത്ര്യം
തങ്ങുമിക്കൊച്ചുനിമിഷമെല്ലാം?
എങ്ങുപോയെങ്ങുപോയ് മായുന്നു ഭാവനാ—
യിങ്ങു പകച്ചു മിഴിച്ചു നിൽക്കേ?

നേർമ്മയിൽത്താൻവിരൽത്തുമ്പിന്മേലൊട്ടിയാ-
രോർമ്മതൻസ്നിഗ്ദ്ധമാം രേണുക്കളെ
പുഞ്ചിരി തൂകിയും കണ്ണുനീർവാർത്തുമി—
വഞ്ചിത നോക്കുന്നു മാറി മാറി.

(4)

എത്രമേൽ ക്ഷുദ്രമല്ലോരോ നിമിഷമാ—
പ്പത്രമടിച്ചതു പാറിലെങ്കിൽ
എണ്ണിയാലെത്താത്ത ജീവിതസ്പന്ദങ്ങൾ
മണ്ണിലും വിണ്ണിലുമുണ്ടാകുമോ!
കുട്ടിയെക്കാണാനുഴറുന്നോരമ്മതൻ
മട്ടിലുഴലുന്ന കർമ്മമെല്ലാം
തന്നുടെ തന്നുടെയായ ഫലങ്ങളെ—
ച്ചെന്നുകണ്ടൊന്നു പുണർന്നിടുമോ!
പിഞ്ചുചിറകിൻെറ കാററിനാൽ പാപിതൻ
നെഞ്ചിൽ ജ്വലിക്കട്ടെ ഭീതിനാളം?

(5)

എത്ര മേൽ ക്ഷുദ്രമല്ലോരോനിമിഷമ—
പ്പത്രമടിച്ചതു പാറിടുമ്പോൾ
അണ്ഡകടാഹവും മുൻപോട്ടു മുൻപോട്ടു—
ചണ്ഡമാം വേഗത്താൽ നീങ്ങിടുന്നു!
ഓരോ ചിറകടി ജന്തുചിത്തങ്ങളി—
ലോരോ വിധത്തിൽ പ്രതിദ്ധ്വനിക്കേ

കർമ്മസംസ്കാരത്തിൻ മാർഗ്ഗത്തിലൂടവേ
ജന്മസ്മൃതികൾ ചവിട്ടിക്കേറി,
ചെന്നിട്ടും ജീവിതഘോഷയാത്രയ്ക്കുത്ത—
ന്നെയാണാനന്ദധ്യാനകേളി.

(6)

പിന്നാലെ പിന്നാലെ തൊട്ടുതൊട്ടങ്ങിനെ
വന്നിട്ടും മുഗ്ദ്ധചലനങ്ങളേ,
നിങ്ങൾ പരത്തും ചിറകിൻ നിഴലല്ലീ
ഞങ്ങൾതന്നത്ഭുതമായ വാനം?
നിത്യമായ് നിശ്ചലമായതു കാണുന്നു;
സത്യമായ് തോന്നുന്ന മിഥ്യ മാത്രം!
കുഞ്ഞിച്ചിറകടിക്കാററിനാൽ ഗോളങ്ങൾ
മഞ്ഞിൻകണികപോൽ കമ്പിക്കുന്നു:
മാനവശക്തിതൻ ഗർവത്തിൻ സാമ്രാജ്യം
മാറാല പോലെ വിറച്ചിടുന്നു!

(7)

ജീവിതത്തിൻ പഴമ്പൂക്കൾ കൊഴിഞ്ഞാലെ—
ന്തിവിധമുള്ള ചിറകടിയാൽ?
നൂറുനൂറായിരമല്ല പരിണാമ—
നൂതനഭംഗികൾ മൊട്ടിടുന്നു!
അംബരമധ്യം തിളക്കുന്നൊരാദിത്യ—
ബിംബവും കെട്ടുപോമെങ്കിലാട്ടെ,

അക്കരെയിയ്യൂതിപ്പിടിപ്പിച്ചു മറ്റൊരു
തീക്കട്ടയുണ്ടാക്കും സർഗ്ഗശക്തി!
ചൂട്ടും വെളിച്ചവും പിന്നെയും പിന്നെയും
നേടി വിടർന്നിടും ജീവതങ്ങൾ.

(8)

കൊച്ചുനിമിഷമേ! യാത്രചോദിച്ചുകൊ—
ണ്ടിച്ചിന്ത നിൽക്കുന്നു, പോവുക നീ.
ഞാനടക്കിട്ടമെൻ കണ്ണുനീർത്തുള്ളി വി—
ണ്ണി നൽച്ചിറകു കുഴയുംമുൻപേ!
തൻ ചിരപ്രാർത്ഥിതസൌന്ദര്യമൂർത്തികൾ
സഞ്ചിതകൌതുകമിസ്സന്ദേശം
പൂഞ്ചിറകിന്മേൽക്കുറിക്കുവാനുൽക്കണ്ഠാ
തഞ്ചുമെൻ ഭാവന വെമ്പൽ കൊൾവൂ:—
“ആദർശം തന്നുള്ളിൽ സങ്കല്പച്ഛായ ക—
ണ്ടാദരിച്ചെത്ര നാൾ പോക്കണം ഞാൻ?”

(ജി. ശങ്കരക്കുറുപ്പ്.
ഓടക്കുഴൽ)

# മോഹനഗാനം

പൂവണിമാസവും ശുക്ലപക്ഷേന്ദുവും
ലാവണ്യമേററിയ കാലം.
അന്നാണു ചൈത്രതകന്യാമഠത്തിലേ—
ല്ലൊന്നാമതാ വേണുനാദം;
നിസ്വരിൽ നിസ്വനമാനന്ദമേററുമ—
സ്സുസ്വരാകാരമാം മോദം;
കൽക്കണ്ടമാധുരി താനേ വഴിഞ്ഞിട്ടു—
മുൽക്കണ്ഠതൻ സാമവേദം;
ഭൃഗതകിന്നരകണ്ഠവിനിർഗ്ഗള—
ദ്രാഗവിവശിതോന്മാദം;
നാകീയസുന്ദരഭാഷയിലാരെയോ
സ്വാഗതം ചെയ്യുന്ന ഗീതം.

“താരകേ, വന്നാലും ചാരുമരാളികേ,
താമസമെന്തിതെൻ ബാലേ!”

ഈയൊരു പല്ലവി പിന്നെയും പിന്നെയും
വായുവിൽ കല്ലോലമാററി.
നിത്യവും മദ്ധ്യാഹ്നവിശ്രമവേളയിൽ
നിർഗ്ഗളിച്ചീടുമീ പ്രേമം,
ഗീതികാമാതിൻെറ കാൽച്ചിലമ്പൊച്ചപോൽ
പാതിരാപ്പാടിയുമാകും;
കർണ്ണാഭിരാമമിഗ്ഗാനം മുഴങ്ങവേ,
കന്യകാമന്ദിരം മൂകം.

1042/51

താല്പര്യമോടൊത്തു കേൾപ്പാൻ കുമാരന്മാർ
വീർപ്പുമടക്കിനില്പാകും.
കോലക്കുഴൽവിളി കേട്ടവർക്കൊക്കെയും
കോരിത്തരിച്ചുപോയ് മേനി.
ചിന്തുമഗ്ഗീതത്തിൻ മാദകസൗരഭ—
മന്തരാത്മാവിലും തിങ്ങി;
മജ്ജാസ്ഥിരക്തത്തിലൊക്കെയുമന്നൊരു
ജിജ്ഞാസ വർദ്ധിച്ചു പൊങ്ങി:—

"ആ മുഗ്ദ്ധഗാനത്താലാഹ്ലാദപാനം ചെയ്യുമി-
ക്കാമുകൻ കോമളനാരോ?
വേപമാനാക്ഷരോദാരസംഗീതാനി—
വേണുഗോപാലകനാരോ?"

കന്യകാവൃന്ദത്തിനാളിപ്പുരന്നൊരു
മിന്നലകത്തു പുളഞ്ഞു;
വിണ്ണിന്മനോഹരനീലിമ കോലുമ—
ക്കണ്ണുകളൊന്നു തെളിഞ്ഞു;
രാവും പകലുമനന്യസാമാന്യമാം
രാഗം തിളച്ചുപതഞ്ഞു;
ആ വരഗായകദർശനവാഞ്ഛയാൽ
ഭാവങ്ങളെല്ലാം പകർന്നു;
ചിത്തവും നേത്രവും ചൊൽക്കീഴിലാകാത്ത
പുത്രരെന്നോണമായ്ത്തീർന്നു;
ചായലാർക്കൊക്കെയും ഗായകാരാധ്യയാം
നായിക, താനെന്നു തോന്നി.

കോട്ടതന്നുള്ളിൽ നിന്നോരോ കുമാരിയും
നീട്ടുന്നു കൺമുന, ചാലേ;
തോട്ടത്തിൽ വന്നിണ പാടുന്ന നേരത്തു
കൂട്ടിലെപ്പൈങ്കിളി പോലെ.

മന്ദിരാദ്ധ്യക്ഷതൻ സൂക്ഷ്മനിഷ്കർഷമീ
മന്മഥജാലത്തോടേററു;
അക്ഷയ്യരോഷമാർന്നൊന്നിനൊന്നുഗ്രമായ്
ശിക്ഷിച്ചു ശിക്ഷിച്ചുതോററു!

'മാലിക'ക്കാകാംക്ഷ മററാരും കാണാതെ
മാളികത്തട്ടിലൊന്നേറാൻ;
തോയജനേത്രയാം 'മായികക്കു'ൽക്കണ്ണൊ
തോഴിമാരെ വിട്ടുമാറാൻ;

'ലീല'ക്കും 'ബാല'ക്കും പൊന്തുന്നു കൌതുകം
ജാലകോപാന്തത്തിലെത്താൻ;
'തങ്ക'ത്തിനാഗ്രഹം തങ്ങളിൽ കൈകോർത്തു
സങ്കല്പസ്വർഗ്ഗത്തു ലാത്താൻ;

ആരബ്ധതാരുണ്യമാർതൻ നിശാതമാം
ക്രൂരമ്പു ലക്ഷ്യത്തിൽ കൊണ്ടു:
സങ്കല്പകാമനെ;—കല്യാണധാമനെ;—
സ്സംഗീതാരാമനെ;—കണ്ടു
അങ്ങങ്ങോ ദൂരെനിന്നായിടയ്ക്കെത്തിയോ—
രന്ധനാം യാചകവൃദ്ധൻ;
തൻകുഴൽപ്പാട്ടിനു മാധുര്യമുണ്ടെന്ന
ശങ്കയേ തോന്നാത്ത ശുദ്ധൻ;

കെട്ടുപോകാറായൊരാളില്ലാവീട്ടിന്റെ
തട്ടിൻപുറത്തങ്ങു താനേ,
ഊററുന്ന നേരം കടന്നുപോകായ്കയാൽ —
ഊഹിച്ചുകൊള്ളുവിൻ ശേഷം.

പുഷ്പവൃഷ്ടി) (വെണ്ണിക്കുളം

---

## നന്നങ്ങ ടികൾ

(കേരളത്തിൽ മനുഷ്യവാസത്തിന്റെ ഏററവും പഴയ ചിഹ്നങ്ങളാണു് നന്നങ്ങാടികൾ (ഞെത്തനാം കുഴികൾ) കൊടക്കല്ലുകൾ, മുനിയറകൾഎന്നിവ. കേരള സംസ്കാരത്തെപ്പററി ചിന്തിക്കുമ്പോൾ ആദ്യമായി അനുസ്മരിക്കേണ്ടതു് മനുഷ്യസംസ്കാരത്തിന്റെ ആദിമവാഹകന്മാരായി ഈ നാട്ടിലെത്തിയ ഇവയുടെ നിർമ്മാതാക്കളെയാണു്.)

1.

ഇരുളിലലിഞ്ഞു പൊലിഞ്ഞു കഴിഞ്ഞി—
ല്ലിന്നിയുമന്തിക്കതിരുകൾ; കുന്നിൻ—
ചെരിവിലെ നിരവദ്യനഗ്നവിശാലത
ചാരിയുറങ്ങി 'നന്നങ്ങാടികൾ'
നിരുപാഖ്യേയവിഷാദഭയാദര-
നീലിമ നിന്നു വിറച്ചു വായുവി;—
ലൊരുനാൾ ഞാ, നങ്ങെൻ ശ്ലഥചിന്തയി—
ലോർമ്മകൾ നെയ്തുമഴിച്ചുമിരുന്നു.

2.

നന്നങ്ങാടികൾ; ഇക്കല്ലറകളിൽ,
നൂററാണ്ടുകളുടെയലകളിൽ, മൗന
പ്പന്നഗമെയ്ച്ചുരുളാർന്നു പുരാതന
പുരുഷർ പരാപരനിദ്രയിൽ വാഴ്വൂ;
അവരുടെ നാഭിമൃണാളനാളങ്ങള —
ഗാധനിഗൂഢതഃയതിൻ ചളികളി—
ലവഗാഹിച്ചു നുഴഞ്ഞുപടർന്നതി—
നാററത്തെൻ ജനിനാളിനവുമുളവായ്?

3.

എൻകൺകളിലുട, നായിരമാണ്ടുകൾ
ഞാന്തിയ മറകളുയ,ർന്നിക്കല്ലുകൾ:
കാൺകെ, ക്രൂരമൃഗങ്ങളും പത്തുങ്ങും
കൊടിയവനാന്തരമായ് മാറുന്നു;
കുത്സിതനഗ്നവിരൂപന്മാർ, ഖര—
കുന്തള,രെൻ പ്രപിതാമഹർ കാടിതി –
നുത്സംഗത്തിൽ കൊന്നും ചത്തും
തിന്നും തീനായ്ത്തീർന്നുമുയിർപ്പൂ.

4.

വേട്ട കഴിഞ്ഞവർ തീയിനു ചുററും
വെട്ടിവെളിച്ചപ്പെട്ടലറുന്നു;
കെട്ടിമറിഞ്ഞുകിടന്നൊരു വകത്രി –
വെന്ന്യേ തങ്ങളിലിണചേരുന്നു;

കാട്ടുമൃഗങ്ങൾ, കഠോരബുഭുക്ഷാ—
കാമഭയാകുലർ; എങ്കിലുമവരിലു—
മൊട്ടുമിഴിഞ്ഞൊരു ദിവ്യജ്വലന—
ജ്വാലതിളങ്ങുന്നതു ഞാൻ കാണ്മൂ.

5

സ്വപ്നം കാണുന്നുണ്ടവർ, മൃതിയുടെ
മതിലിന്നപ്പുറമുള്ളൊരമർത്ത്യത,
ശ്രദ്ധാദേയ സുഖശാന്തികൾ തളിരിട്ടു—
മത്ഭുതജീവിതശാദ്വല ഭൂമികൾ,
രാത്രിയിലരുണപ്പൊൽക്കതിരുൽക്കട—
രോഗവിപത്തിലനാമയഭദ്രത,
കത്തുത്തുടിക്കും വഗ്ഗാധ്വാനബ്ബ—
ലത്തിൽ മനുഷ്യനിരന്തമഹത്വം.

6

കുന്നുകൾ വിട്ടവർ കീഴെയിറങ്ങി—
ച്ചിതറിടുന്നു, കാടുകളവരുടെ
മുന്നിൽക്കൊടിതാഴ്ത്തുന്നു; മേടു കി—
ളച്ചവർ വയലുകൾ വിരിയിക്കുന്നു;
അവരുടെ ജീവിതകല്ലോലകൾ
കുത്തിയൊലിച്ചു മലയുടെ പള്ളകൾ
നിവരെയിടിഞ്ഞു നിര,ന്നതിൽ മുളകും
കമുകും തെങ്ങും തലനീട്ടുന്നു.

7

തലമുറകളുടെയവിശ്രമചരണത-
ലാഹതവത്സരചക്രഭ്രമണം
മലയുടെ മടിയിൽത്തിരതല്ലും പിൻ-
കടലിൽക്കോളുകൾ പൊന്തിക്കുന്നു;
വിത്തുവിത,ച്ചവർ വിള കൊയ്യുന്നു;
കുത്തിക്കുടലുകൾ ചാടിക്കുന്നു;
വേർപ്പും ചോരയുമൊഴുകി മനുഷ്യനു
വേരുകൾ മണ്ണിൽ മുളച്ചിടുന്നു.

8

അവർ പണിയുന്നു ഗ്രാമം, നഗരം,
കാവുകൾ; വീടുകൾ, കല്ലിൽക്കൽവെ-
ച്ചവർ കീറുന്നു തെളിനീരിനുമേൽ-
ത്തോണികൾ നീങ്ങും തോടുകൾ നെടുകെ;
ദൈവികമവരുടെ ചരണാസ്വാസ്ഥ്യ!
മാനുഷജീവിതനിമ്നോന്നതട-
ഭുവിൽ മുഴുക്കെ വഴിത്താരകളുടെ
നൂലാമാലകൾ നീർത്തിവിരിപ്പൂ.

9

മഴു കൈക്കൊണ്ടൊരു മുനിയെത്തുന്നു,
മിനുത്ത പരുത്തിത്തുണിയണിനീല-
പ്പുഴയെഴുവോരും, കാതുകൾ കുത്തി-
ക്കുടുമ വളർത്ത ഫിനീഷ്യന്മാരും,

അറബികൾ പുത്തമാരികളിൽ,പ്പാ-
യ്ക്കപ്പൽ നയിച്ചു വരുന്നു ഗാമയും;
അവരുടെ പൊന്നും വാളും തോക്കും
താഴ്വരയിൽത്തീപ്പൊരി ചിതറുന്നു.

10

കടലിൻ കരയിലിരമ്പും ജീവ-
ക്കടലിൻമീതേ മരണഗഭീരമ
തടവി,ശ്ശാശ്വതനിദ്രയിലന്നു-
മുറങ്ങിയിരുന്നു നന്നങ്ങാടികൾ;
ഇടയിലൊരന്തി കരിഞ്ഞു കെട്ടുമ്പോ-
ളിവയുണരാറു,ണ്ടായിരമാണ്ടുകൾ
ഞൊടിയിൽ മുളച്ചുതളിർത്തു തഴച്ചു
ഫലിച്ചു നശിയ്ക്കുകയും പതിവാത്ര

11

അരയാൽവിത്തിലൊരരയാൽ പോലീ
നന്നങ്ങാടിയിലൊരു വിശ്വം ഞാ-
നവലോകിപ്പു സനാതനചടുല-
പ്രാണസ്പന്ദനവിരുതവിലാസം;
ഇതിൽ ഞാൻ കാണ്മൂ വൈരുദ്ധ്യത്തിൻ
തല്ലും തടവുംകൊണ്ടു നിരന്തര-
ഗതിയിയലുന്ന മനുഷ്യദ്രുഹ-
മഹാപരിണാമവിചിത്രചരിത്രം.

12

കാടുകൾവെട്ടി, ക്കായലുന്നാക്കി,
ക്കന്നും പുല്ലുമിണക്കി, ക്കർഷക-
നാടിതുകെട്ടിയുയർത്തിയ കെൽപ്പും,
നൂതനദർശനനൈപുണ്യാപായ്പും,
ചത്തും കൊന്നും വിററും വാങ്ങിയു-
മൊത്തുമകന്നും പ്രതിസങ്കീർണ്ണം
മർത്ത്യസമൂഹവികസ്വരബന്ധം
തീർത്തൊരു ധിഷണയുമിതിൽഞാൻകാണ്മൂ

13

എന്നുടെ ഭാഷയു, മെന്നുടെ കലകളു-
മെന്നുടെ ധാർമ്മികമൂല്യവിബോധവു-
മെൻഭാവനയുടെ തോണിയൊലിക്കും
വർഗ്ഗകഥാഖ്യാനൈതിഹ്യങ്ങളും,
എൻെറ ഞരമ്പിൽച്ചാമ്പും ചോരയിൽ
വാസനയായൂറുന്നൊരഹന്തയും —
എല്ലാം പണ്ടി നന്നാടാടികൾ
പണിതവർ നൽകിയ പൈതൃകസാരം.

14

അവരസ്മൽക്കുലവർദ്ധന, രവരുടെ
ജീവിതസമരസമുന്നതവീചിക
ളധിരോഹിച്ചു മനുഷ്യപുരോഗതി
ദുർഗ്ഗതടങ്ങളിൽ നമ്മളണഞ്ഞൂ:

അവരുടെ നിറഞ്ഞുകൂടരിൽപ്പുതുകണ്ണികൾ-
പൊട്ടിമുളച്ചു പടർന്നിടുവോളവു-
മുയിരിൻ ചൂട്ടും സ്പന്ദവുമൊഴിയി-
ല്ലിക്കല്ലുകളുടെ ഹൃദയതലത്തിൽ.

**15**

ഇരുളിലലിഞ്ഞുപൊലിഞ്ഞുമറഞ്ഞു
മിക്കളുമന്തിക്കതിരുകൾ: കുന്നിൻ
ചെരിവിലെ നിഷ്ഫലനിലവിശാലത
ചാരിയുറങ്ങീ നന്നങ്ങാടികൾ,
മുകളിൽ മിടിച്ചു താരകൾ, താഴെ
മാമകഹൃദയവു, മകലെത്താഴ്വര
മുഖരിതമാക്കിപ്പാഞ്ഞു പതഞ്ഞു
മാനവജീവിതനിർച്ചാട്ടങ്ങൾ.

(മാതൃഭൂമി ആഴ്ചപ്പതിപ്പ്)  (എൻ. വി. കൃഷ്ണവാര്യർ

---

## മൺതരി

എൻതങ്കക്കുഞ്ഞിളം കൈവിരലാലൊരു
മൺതരി നുള്ളിയെൻ കൈയിൽ വച്ചു.
ചന്തം തിരളുമാച്ചെങ്കവിൾ ചുംബിച്ചാ-
നന്തിക്കതിരോനുമെന്നെപ്പോലെ.

കുട്ടിതൻ സമ്മാനം ദൃഷ്ട്യാ നുകർന്നതി—
ലൊട്ടിടയ്ക്കൂച്ച്ഛരനും കുട്ടിയായ്പ്പോയ്!
ആരെയും കൊച്ചുകിടാങ്ങളെപ്പോലാക്കാൻ
പോരുമിങ്ങേതു പരമാണുവും!

ഭൂമണ്ഡലത്തിനെക്കൊഞ്ചിപ്പറയുന്നി—
തി മഞ്ജുരൂപത്തിലി മൺതരി;
നമ്മെപ്പോലെത്രയോ ജീവികളുണ്ടാവാം
കർമ്മത്താൽക്കെയ്‌ നൊന്തുകൊണ്ടിതിലും.

അല്ലെങ്കിലംബരചാരിതൻ നക്ഷത്ര—
മല്ലിതോരോന്നുമെന്നാർക്കറിയാം!
അന്യസൗരഗ്രഹമണ്ഡലമൊന്നിതി—
ലന്തർഭവിച്ചിട്ടുണ്ടെന്നും വരാം.

പപ്പടപ്രായമാണേതിനോ പൂർണ്ണത—
യക്കണ്ണിനൊക്കെച്ചെറുതുതന്നെ!

പാരിനിപ്പൈതങ്ങൾ തൻകഴൽത്തട്ടുമ്പോൾ—
ക്കോരിത്തരിപ്പതോ മൺതരികൾ?

അപ്പുരാശക്തിതൻ വാത്സല്യവായ്പിനെ—
ത്തപ്പിക്കുറിച്ചിട്ടക്ഷരങ്ങൾ
ബ്രഹ്മാണ്ഡകോടിയെക്കൂടി വിളക്കിടും
നിർമ്മാതാവിന്റെ പശപ്പൊടികൾ

കാരണരൂപത്തിൻ നൽപ്രതിബിംബത്തെ—
ക്കാണിക്കും കണ്ണാടിച്ചിൽത്തരികൾ?
എമ്മട്ടു നിങ്ങളെത്തൊട്ടു തലോടേണ്ടു
ചുമ്മാ വലുതായ മൽക്കരങ്ങൾ!

അല്ലെങ്കിലേതൊരു മൺതരിക്കുള്ളിലു—
മില്ലാത്തതൊന്നുമിതല്ലെന്നുമെങ്കിൽ,
ഈയൊരു കാൽക്ഷണത്തിങ്കലൊതുങ്ങാതെ—
യില്ലൊരു കാലാന്തരവുമെങ്കിൽ,

ഇപ്പുരമാണവും ബ്രഹ്മാണ്ഡമൊക്കെയു—
മെപ്പൊഴുമിങ്ങു ഞാൻ പുൽകിനിൽപ്പൂ!

ചക്രവാളം) [നാലപ്പാട്ടു നാരായണമേനോൻ

---

## ദീർഘയാത്ര

അഴലിൻ കരിനിറം പൂണ്ട മണ്ണിൽ
നിഴലിച്ചൊരാനന്ദമെൻെറ ജീവൻ;
കൃതിയും നിയതിയുമെൻെറ കൈകൾ
അതു രണ്ടും വീശി നടക്കുമീ ഞാൻ;

വഴിയിലുഷസ്സിൻെറ പൊന്നിൻകിണ്ണം
വഴിയുമാ മുന്തിരിച്ചാറുമോന്തും;
അഴകിയ താരങ്ങൾ തങ്ങുമല്ലിൻ—
വഴിയമ്പലത്തിൽ കിടന്നുറങ്ങും;

എഴുനേററടഞ്ഞ മിഴി തുറന്നാൽ
പഴയ പടിക്കേ നടക്കും പിന്നെ;

മറവിതൻ മാറാപ്പെടുപ്പാൻ മാത്രം
മറവിയുണ്ടായിട്ടില്ലിത്ര നാളും.
അവസാനമെന്നെൻെറ ദീർഘയാത്ര—
യ്യെവിടെച്ചെന്നെത്തും ഞാനാർക്കറിയാം?

വെള്ളിത്തോന്നി) (കെ. കെ. രാജാ

---

## വിചാരവിപ്ളവം

പൂങ്കാവിലെത്തേൻകിനിയും മലർച്ചാ-
ത്തെത്രയ്ക്കു സൌന്ദര്യ്യവിശിഷ്ടമാണോ,
അത്രയ്ക്കു നിൻജീവിതവും പരാർത്ഥ—
പവിത്രമായ് സുന്ദരമായ്‌ടട്ടേ! 1

സത്യസ്രവന്തിത്തെളിനീരൊഴുക്ക
തന്നുൾത്തടം തന്നിൽ നിറഞ്ഞുനിൽക്കെ,
ആരായ്കയാം പാഴിരുളാൽ പകച്ച
കൺകൊണ്ടു നാമായതു കാനൽ തോന്നും. 2

നവീനലോകം നെടുശാസ്ത്രനേത്രം
കൊണ്ടഗ്ഗതാബ്ധങ്ങളും ചുഴിഞ്ഞുനോക്കി.
ഇരുൾപ്പരപ്പിന്നടിയിൽക്കടന്നു
തടഞ്ഞു തപ്പി,പ്പൊരുൾ തേടിനോക്കി. 3

അഗാധതയ്യൊപ്പ,മനന്തതയ്ക്കു-
മഗമ്യമല്ലാത്ത മനുഷ്യബുദ്ധി

ശാസ്ത്രം കരുത്തേറിയ കൈകൾകൊണ്ടു
പേർത്തും വിചാരച്ചുരുളാഞ്ഞെറിഞ്ഞു. 4

ഗലീലിയോ, വോൾട്ടെയർ, ഡാർവ്വിനെന്നി—
ശ്ശിൽപ്പീന്ദ്രർതൻ ശിഷ്യഗണങ്ങൾ നമ്മൾ;
നവ്യാശയത്തിന്നടിയിട്ടുറപ്പി—
ച്ചിട്ടിവ്വർ വിശ്രാന്തിയടഞ്ഞുപോയി! 5

കൈക്കോട്ടുകൊണ്ടൊന്നു കിളച്ചുനോക്കാ—
നൂക്കറ്റ മാമൂൽ വിറപൂണ്ടു നിൽക്കെ,
സ്വതന്ത്രമാം ചിന്തകൾ ഹന്ത! വെട്ടി—
ക്കിളച്ചുകണ്ടാവു നിഗൂഢതത്വം! 6

ഉണർന്നെണീറ്റുന്നമുറച്ചു പായ്‌വോ—
“ക്കെങ്കിൽ”പ്പദം ഭീരുതതൻ പ്രണാദം;
പൊട്ടിച്ചെറിഞ്ഞെത്തു ഭയപ്പൊടിപ്പും
സത്യാഭയുൾക്കൊള്ളുകയാണു ലോകം. 7

സ്വാതന്ത്ര്യമാം ത്ര്യക്ഷരമന്ത്രമല്ലീ
സർവാർത്ഥസിദ്ധിക്കുരുവിട്ടിടേണ്ടു?
അവിദ്യതൻ പാഴ്‌നിഴൽ മങ്ങി നീങ്ങി—
സ്സത്യപ്രസന്നാകൃതി കാണ്മനോ ഞാൻ? 8

കയ്‌പേറെയൂറും ദിനമെത്രയെത്ര
കഴിക്കിലും, മാഴ്‌കി മയങ്ങിടാതെ,
ഒടുക്കമെന്നോ തെളിതേനൊലിക്കു—
മെന്നോർത്തു യത്നിപ്പു മഹോദ്യമന്മാർ. 9

ഇരുട്ടു പാകീടിന പാതിരാവി—
ലുരുണ്ടു തപ്പിത്തടവോറു തന്നേ
ചരിക്കിലേ, പൊൽപുലരിപ്പരപ്പിൽ
വിടൎന്നുകാണുന്ന വെളിച്ചമേൽക്കൂ. 10

കനത്ത കാർകൊണ്ടലിരുണ്ടിടട്ടേ,
മിന്നൽക്കൊടുംദംഷ്ട്രകൾ കാട്ടിടട്ടേ,
മുപ്പാരുലയ്ക്കട്ടെ മുഴക്ക, മൂക്കിൽ
മുന്നോട്ടു പൊയ്ക്കൊൾക മുഷ്ക്കു ധീര! 11

വാർതിങ്കൾ വാനിൽത്തലകാട്ടിടുമ്പോൾ
കാർതിങ്ങിനിൽവൂ കബളീകരിപ്പാൻ
സ്വാൎത്ഥത്തിനെപ്പോഴുമുടക്കിറപ്പാ—
മസൂയയെങ്ങാത്മമഹത്വമെങ്ങോ? 12

സ്വാൎത്ഥം പുരത്തും വിഷമെന്തു? ധൎമ്മ—
ധൈൎയ്യം പെറും ത്യാഗമധൂളിയെങ്ങോ?
തന്നന്തരംഗസ്ഥിതശാസിതാവിൻ
ശബ്ദം ശ്രവിപ്പാൻ തുന്നാം ശരീരം. 13

ദോഷം കശക്കിപ്പിഴിയുമ്പൊഴൂറി—
തെളിഞ്ഞുനിൽക്കുന്ന ഗുണം ഗ്രഹിയ്ക്കൂ!
കരിയ്ക്കുവേ ചപ്പില, കല്മഷപ്പാ—
ടേൽക്കാത്ത ചെന്തീയൊളിചിന്തിടുന്നു. 14

പരന്ന പാൎത്തട്ടടിയെത്തുവോളം
തുരന്നുനോക്കിത്തുളയാക്കി നീളേ
ജളപ്പെരുച്ചാഴികളെത്രയെത്ര
പുളച്ചിടുന്നൂ പുകയത്തു പായ്‌വോർ. 15

വാനത്തിലോ വാരിധിതൻ തടത്തിലോ
വനത്തിലോ വന്മലതൻ പരപ്പിലോ,
വാരിപ്പൊഴിപ്പൂ പ്രകൃതിശ്രീ സൌഭഗം
വരിഷ്ഠനെങ്ങും ഗുണവർഷിയാകണം. 16

(പള്ളത്തു രാമൻ

---

# സൗന്ദര്യലഹരി

പച്ചിലച്ചാർത്തിൻപഴുതിങ്കലൂടതാ കാൺമൂ,
പശ്ചിമാംബരത്തിലെപ്പനിനീർപ്പൂന്തോട്ടങ്ങൾ.

ഇത്തരം സൗന്ദര്യം ഞാൻ നുകരാൻ തുടങ്ങിയി—
ട്ടെത്രകാലമായെന്നാലിനിയും തീർന്നില്ലല്ലോ!

ഓരോരോ ദിവസവുമത്യനർഘമായിടും
ചാരുതയൊന്നീ ലോകഗോളത്തെപ്പുതുക്കുന്നു.

അല്ലെങ്കിൽ പ്രാപഞ്ചികജീവിതത്തിനെന്നന്ന—
മെല്ലാമിതിൻമുമ്പേ വെറുത്തുകഴിഞ്ഞേനേ!

പൂർവ്വദിങ്മുഖത്തിങ്കൽ സിന്ദൂരപൂരം പൂശി—
പ്പൂവിനെച്ചിരിപ്പിച്ചു വന്നെത്തും പുലരിയും;

മുല്ലമൊട്ടുകൾ വാരി വാനിങ്കൽ വിതറിക്കൊ—
ണ്ടുല്ലാസഭരിതയായണയും സന്ധ്യാശ്രീയും;
വാനിലുല്ലസിച്ചിടും വാർമതിയൊഴുക്കുന്ന
പൂനിലാവിങ്കൽക്കളിയെത്തിടും രജനിയും;—

എന്തിനിപ്രകൃതിയിൽ സൗന്ദര്യമനാമയ-
മെന്നും, ഹാ, ജീവിതത്തെ മധുരിപ്പിച്ചിടുന്നു!

കളിത്ത മണിത്തെന്നൽ സൗരഭോന്മാദം പൂണ്ടു
തളിർത്ത തരുക്കളെ ത്താഴുകിത്തളരവേ;

അന്തരംഗാന്തരത്തിലംബരാന്തത്തെയേന്തി—
ത്തൻതിരകളാൽത്താളംപിടിച്ചു പാടിപ്പാടി;

പാറക്കെട്ടുകൾ തോറും പളുങ്കുമണിചിന്നി—
യാരണ്യപ്പൂഞ്ചോലകളാമന്ദമൊഴുകവേ;

മരന്ദം തുളുമ്പുന്ന മലരിനു ചുറ്റും കൂടി
മുരളും തേനീച്ചകൾ പറന്നു കളിക്കവേ

വല്ലികാനടികൾ നൽപല്ലവാകുലമായ
ചില്ലക്കൈയ്യുകളാട്ടി നർത്തനം ചെയ്തിടവേ;

അറിയാതവരോടു കൂടി നമ്മളുമേതോ
പരമാനന്ദപ്രവാഹത്തിങ്കൽ മുഴുകുന്നു

ഈ വിധം മനോഹരവസ്തുക്കളെല്ലാം നമ്മെ—
"ജ്ജീവിക്കു, ജീവിക്കു" എന്നുൽബോധിപ്പിപ്പൂ നിത്യം

"നുകരൂ, നുകരൂ മൽ സൗന്ദര്യം!"—നമ്മോടിളം—
മുകുളം വികസിച്ചു നെടുവീർപ്പിട്ടോതുന്നു.

"മുറുകെ മുകർന്നിടുകോമനേ, പിന്നെപ്പിന്നെ
മറവിയ്ക്കകത്തയ്യോ വീണടിയേണ്ടോരെന്നെ!"

പാടലദലാധരം പേർത്തുമുച്ചലിയ്ക്കെച്ചെ—
റ്റാടലാർന്നളിയോടു പനിനീർപ്പൂവർത്ഥിപ്പൂ.

ജീവിതലാഘവകാര്യത്തിൻപകർപ്പുവകാശം
കേവലം മരണത്തിനുള്ളതാണെങ്കിലാട്ടെ;

നിത്യസുന്ദരമാകും സ്നേഹഗീതിയാലതു
നിസ്തുലമാക്കിത്തീർക്കൊന്നാവുകിലതേ കാമ്യം!

സായാഹ്നരാഗംപോലെ സർവ്വവും,തേയാം, മായാം
പോയാലോ പോയി;-പിന്നെയൊന്നുമില്ലെല്ലാംശൂന്യം

ഇന്നു നാമുള്ളോ,രില്ലാത്തവരായ്, തീർന്നിടേണം
പിന്നാലെ വരുന്നോർക്കൊരന്ധാന്വേഷണത്തിനായ്.

ഇന്നലെത്തേങ്ങിത്തേങ്ങിയെന്തിനോ കരഞ്ഞു ഞാ-
നിന്നിനിച്ചിരിക്കട്ടെ;—നാളെ ഞാനൊഴിഞ്ഞേക്കാം.

പുതുമേ! വീണ്ടും വീണ്ടും പുൽകുകലോകത്തെനീ
'മതി'യെന്നവളെക്കൊണ്ടോതിക്കാതൊരിക്കലും.

(ചങ്ങമ്പുഴ ബാഷ്പാഞ്ജലി)

---

## ദിവ്യദർശനം

(ക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം അദ്ദേഹത്തിന്റെ ശിഷ്യനായ സെൻറുജോൺ മതവിശ്വാസം നിമിത്തം പത്മോസ് എന്ന ദ്വീപിൽനാടുകടത്തപ്പെടുകയുണ്ടായി. അവിടെ ഒരിക്കൽ അദ്ദേഹം ധ്യാനനിഷ്ഠയിൽ ഇരിക്കുമ്പോൾ ക്രിസ്തുഭഗവാൻ അദ്ദേഹത്തിനു പ്രത്യക്ഷമായി. ആ ദർശനമാണ് ഇവിടെ കവിതാവിഷയം.)

'നിത്യനാം ഞാൻ തന്നെ ഭൂതവും ഭാവിയും
സത്യം ഞാനാദിയുമന്തവും ഞാൻ.
ഈ സ്വരം കേട്ടു ഞാൻ പിന്നിൽ നോക്കിടവേ
ഭാസ്വരമാരൂപം കണ്ണിൽപെട്ടു.
ഏഴു മനോഹര ദീപിക കണ്ടു ഞാ—
നേഴിൻ നടുക്കൊരു വിഗ്രഹവും;
അഞ്ചിതവാസസ്സാലാപാദം മൂടിയും
കാഞ്ചനമേഖലയൊന്നണിഞ്ഞും

മിന്നിയപ്പൊന്നുതിരുവടി തൻമുടി
മഞ്ഞുപോൽ വെൺമ കലർന്നിരുന്നു.
അഗ്നിജ്വാലപോലുജ്ജ്വലിക്കും ദീപത്തിൻ ജ്വാലപോ—
ലുദ്ദീപ്തിപൂണ്ടു വിളങ്ങിക്കണ്ണു;
തൃപ്പാദാംഭോജങ്ങളും തപ്തസുവർണ്ണത്തി—
നൊപ്പം സുശോഭനമായിരുന്നു.
ഗംഭീരമാസാരമംഭോധിഗർജ്ജന—
ഡംഭം ശമിപ്പിപ്പതായിരുന്നു.
തൻവലംതൃക്കൈയ്യിൽ പൊൻതാരമേഴെണ്ണ-
മൻപോടദ്ദേവൻ ധരിച്ചിരുന്നു.
തപ്താംശുപോൽ മിന്നും വക്ത്രത്തിൽനിന്നൊരു
ദീപ്തം ദ്വിധാരമാം വാളുയർന്നു.
നിത്യനവൻ തന്നെ ഭൂതവും ഭാവിയും
സത്യമവനാദിയന്തവുമേ.

ii

കണ്ടപ്പോളെൻ ജീവൻ ഞാനത്തിരുവടി-
രണ്ടിലുമർപ്പിച്ചുകൊണ്ടെൻ ധന്യൻ.
“നിത്യനാം ഞാൻതന്നെ ഭൂതവും ഭാവിയും
സത്യം നിനക്കിനിമ്പ് ഭീതി വേണ്ട.”

എന്നോതിത്തൻ വലംതൃക്കൈയെൻമൗലിയിൽ
ധന്യമായ് വച്ചെൻറെ ജീവദാതാ

“ജീവിച്ചിരിപ്പവൻ ഞാൻതന്നെ; ഞാൻ തന്നെ
ഭൂവിലെജ്ജീവിതം കൈവെടിഞ്ഞോൻ;

സ്വസ്ഥപ്രസ്ഥ; നിത്യൻഞാൻ; മൃത്യുംവിൻലോകത്തി
ലെത്തിലും ഞാനത്രേ സർവനാഥൻ;

കണ്ടതും കാണ്മതുമിന്നിനിക്കാണ്മതും
വേണ്ടപോൽ ലോകരോടോതിടേണം;

എൻകൈയ്യിൽ കാണ്മതാമേഴുതാരങ്ങളും
പങ്കമെഴാത്തേഴു ദൈവദൂതർ

ദീപങ്ങളേഴെണ്ണം കാണ്മതാ ദൂതന്മാർ
പ്രാപിക്കും ദേവതാമന്ദിരങ്ങൾ.

കണ്ടതും കാണ്മതുമിന്നിനിക്കാണ്മതും
വേണ്ടപോൽ ലോകരോടോതിടേണം'

(ശൂരനാട്ടു കുഞ്ഞൻപിള്ള

---

## തേജോബീജം

ആകാശദേശത്തിലെങ്ങുനിന്നോ-ഒരു
തേജസ്സിൻവിത്തു തെറിച്ചുവീണു.

ആ വിത്തിനുള്ളിൽനിന്നംകുരകോടികൾ
ആവിർഭവിച്ചു പടർന്നുവീണു.

അപ്പടർപ്പിന്റെ തലപ്പിൽ പിടിച്ചിതു
പൊൻവൃക്ഷകൾ കോടാനകോടിയപ്പോൾ

അമ്മലർക്കോടികൾ മുറവും മൂതിന്നങ്ങു
നിർമ്മലകന്ദവൃന്ദങ്ങളായി.

ആകാശദേശത്തെയായവയനുഹം
ആകമ്രതാണ്ഡവശാലയാക്കി.

ആ ദിവ്യവൃന്ദത്തിലൊന്നായിവന്നിത—
ങ്ങാദിത്യബിംബത്തിന്നാദികന്ദം.

എട്ടൊമ്പതായിട്ടു പൊട്ടിത്തെറിച്ചതു
വട്ടത്തിലോടിക്കറങ്ങി നിന്നു.

അഗ്ഗോളപംക്തിയിലല്പമാമൊന്നിലെ—
ത്തീക്കനൽച്ചൂടൊട്ടു മങ്ങിയപ്പോൾ,

പാറകൾ പൊന്തിപ്പൊടിഞ്ഞു പൊടിപൊട്ടി
ക്കീറിക്കുരുത്തു കാന്താരമായി.

പാറിപ്പറന്നുള്ളോരാവി തണുത്തുടൻ
ചീറിയലയ്ക്കുന്നോരാഴിയായി.

ആഴിയോളത്തിൽ ഞാനന്നൊരണുവായി-
പ്പാഴിലെങ്ങുന്നോ പറന്നുവീണു.

മീനായും പിന്നെക്കരയേറിപ്പാമ്പായും
മാനത്തുപാറിപ്പറവയായും,

മാനായും മെല്ലെ മരഞ്ചാടിയായും ഞാൻ
നാനാജന്മങ്ങൾ കടന്നു നീന്തി.

കോടിക്കണക്കിനു സംവത്സരങ്ങളും
ഓടിക്കടന്നു പോയ്ക്കൊണ്ടിരുന്നു.

വാനരൻ മൂത്തു ഞാൻ വാൽപോയ് നരനായി
വാനവനാകാൻ മുതിരുകയായ്.

.................................................. ...........

മാനവജന്മത്തിൽ മാമകലീലകൾ
വാനവന്മാർക്കുമസൂയയേകും.

പാഴ്മൂഴി പൂട്ടി ഞാൻ പൂവാടിയാക്കിട്ടു-
ന്നാഴികൾ കൂട്ടിയിണക്കിടുന്നു.

ഊഴി തുളച്ചുതിന്നച്ചുതണ്ടിട്ടിടാൻ
താഴുന്നു ഭൂഗർഭഭൂവിലിഞാൻ.

മേൽക്കുമേൽ പൊന്തുന്ന മാളിക തീർത്തു ഞാൻ
മേഘം തുളച്ചു കിളുന്നിടുന്നു.

മീൻപോലെ നീററിൽ ഞാൻനീന്തുന്നുകാററിലേ
വെമ്പിപ്പറക്കുന്നു പക്ഷിപോലെ.

കാൽക്ഷണം കൊണ്ടു പ്രദക്ഷിണം ചെയ്തിട്ടു-
ന്നീക്ഷോണീവൃത്തത്തിലെന്റെ വൃത്തം.

തെക്കേധ്രുവത്തിലെക്കാഴ്ചകൾ ഞാനുടൻ
പാർക്കുന്നൊതിർധ്രുവത്തിങ്കൽനിന്നും.

കാലദേശത്തിൻ പരിധികൾ ലംഘിപ്പൂ
ലീലാവിനോദങ്ങൾ മാമകങ്ങൾ.

എന്നാലുമീതിയുമാധിയുമന്നന്നു
വന്നെന്നെ വാട്ടി വരട്ടിടുന്നു.

എന്നാലാവാത്തതില്ലൊന്നുമേയെന്നാലും
എന്നാൽ താനാവതുമൊന്നുമില്ല.

എന്നെയുമീവെറും പൂഴിപ്പൊടിയേയും
ഒന്നിച്ചുകോർത്തു കറക്കുന്നതായ്,

എന്നിൽ മിന്നുന്നതായെന്നൊമിന്നിപ്പതായ്
ഒന്നുണ്ടതിൻമുമ്പിലേഴയീ ഞാൻ.

അക്കടലായിട്ടമുണ്മയെ ഞാനാക-
മിക്കട്ടകിന്നുള്ളടക്കി നിൽത്താൻ,

ഇത്തുള്ളിവെള്ള മായാഴിപ്പരപ്പിനോ—
ടൊത്തു പരന്നു വളർന്നുകൊള്ളാൻ

സന്തതം വാഞ്ഛിപ്പേനാ വാഞ്ഛാബീജത്തിൽ
താൻ തങ്ങിനിൽക്കുമോ സാധ്യതയും!

ഹന്ത ഞാനെന്നോളമിത്തീവ്രതേജസ്സിൻ
സന്തമസത്തിലുഴന്നിടേണം.

നവമുകുളം) (എൻ. ഗോപാലപിള്ള

---

## ഒരു വിലാപം

തിങ്ങിപ്പൊങ്ങും തമസ്സിൽക്കടലിലൊരു കുടം
പോലെ ഭൂചക്രവാളം
മുങ്ങിപ്പോയി മുഴക്കെ,ക്കളിരിളകുമിളം—
കാററുതാഃന നിലച്ചു;
മങ്ങിക്കാണുന്ന ലോകപ്രകൃതിയുടെ പകർ—
പ്പെന്ന മട്ടന്നു മൌനം
തങ്ങിക്കൊണ്ടർദ്ധരാത്രിക്കൊരു പുരുഷനിരു—
ന്നീടിനാനാടലോടേ.

കണ്ണിൽ കണ്ണീർ നിറച്ചിട്ടകമിടറിവിട്ടും
വിർപ്പുകൊണ്ടാശു മിന്നി—
ട്ടെണ്ണി പ്രാപഞ്ചികക്കോളടിയുടെ നടുവിൽ
പെട്ടു വല്ലാതെ മുങ്ങി,

മണ്ണിൽ ചൈതന്യമില്ലാപ്പടി പൊടിപുരളും
മട്ടു വാടിക്കിടക്കും
പെണ്ണിൻപൂമേനി താങ്ങിദ്ദയിതനവനിരു—
ന്നീടിനാ;നെന്തുചെയ്യാം. 2

നാട്ടാരെല്ലാം വിഷൂചിലഹളയിലുതിരും—
കാല;മദ്ദീനമായ്ത്തൻ
കൂട്ടാളയ്യോ! കഴിഞ്ഞീടിന കഥ;വലുതാ—
യുള്ള വർഷാനിശീഥം;
കേട്ടാലാരും ഭയംകൊണ്ടിളകിമറിയുമി—
വേളയിൽ കഷ്ടമായാൾ
നീട്ടാനുംകൂടി വയ്യാതെരിയുമൊരുവിള—
ക്കിന്റെ നേരിട്ടിരുന്നു. 3

ആമട്ടാളും കഠോരപ്രകൃതി നടനയിൽ—
പാട്ടുകാരൻ കണ്ണഞ്ഞേ—
ക്കൂമൻ മൂളുന്നു, കൂകുന്നിതു പിറകടിയോ—
ടൊത്തു കുററിച്ചൂളാനും,
പ്രേമം, വിഭ്രാന്തി, താപം, ഭയമിവയിലലി—
ഞ്ഞാകവേ രക്തനാഡീ—
സ്തോമം സ്തംഭിക്കയാലക്കഥകളവനറി—
ഞ്ഞില്ലതേ നല്ലതായി. 4

പാരം വീർപ്പിട്ടലയ്യോത്തെരിയുമൊരു മുഖം,
മുത്തൊളിബ്ബാഷ്പധാരാ—
സാരം തിങ്ങിക്കലങ്ങീടിന മിഴികൾ, നിറം
മങ്ങി വീണ്ടും കപോലം,

ചാരംപോലേ വിളത്തോരുടലിവയൊടുമ —
പ്പൂരുഷൻ ഹന്ത വിദ്യുൽ—
സാരത്തിൻ വിദ്യയാലൊട്ടിളകുമൊരുവെറും
പാവയെപ്പോലിരുന്നു. 5

ഒന്നോ രണ്ടോ മണിക്കൂറിട മനമറിയാ—
മട്ടിലെന്തൊക്കെയോ ചെ—
യ്തന്നോളംതള്ളുമാർത്തിക്കടൽനടുവിലെണ്ണീ-
ററായവൻ നീന്തി നോക്കി,
പൊന്നോമൽച്ചെമ്പകത്തിൻ മലരടിപണിയും
കാന്തതൻമെയ്യു മെല്ലെ—
ത്തന്നോടൊപ്പിച്ചുമത്തിത്തഴുകിയൊരുവിധം
ഗദ്ഗദം പൂണ്ടുരച്ചു:— 6

“മാനം, മര്യാദ, മാന്യപ്രണയമധുരമാം—
ശീല,മൊക്കുന്ന മട്ടിൽ—
ദ്ദാനം തൊട്ടുള്ള നാനാഗുണവിഭവമിണ—
ങ്ങിടുമെൻപ്രാണനാഥ!
ജ്ഞാനദ്ധ്യാനൈകരൂപാമൃതമണയുവതി—
ന്നുള്ള നിന്നന്ത്യയാത്ര—
യ്ക്കാനന്ദം കൈവരട്ടേ, തവ വിമലകഥാ—
വസ്തു ശേഷിച്ചിടട്ടേ. 7

സ്വാതന്ത്ര്യത്തോടു കൂടി സ്വയമുയരുമൊരീ—
നിൻെറ ജീവൻ ക്രമത്തിൽ
കൈ തന്നുംവെച്ചു വാനോർ വനിതകളരുളീ—
ടുന്നൊരഗ്രാസനത്തിൽ

ആതങ്കം വിട്ടു മിന്നി, ക്കിളികളിളകുമാ—
നന്ദനത്തോപ്പിലേന്തും
ഗീതത്തോടൊത്തു പുത്തൻ മണിമണിയുമിളം—
കാററു തെല്ലേററിടട്ടേ. 8

ആശാവേശം നിമിത്തം ചിലതിവനരചെ—
യ്യുന്നതത്രേ മരിച്ചാ—
ലേശാൻപോകും യഥാർത്ഥസ്ഥിതികളറിയുവാ
നാർക്കുമയ്യോ! ഞെരുക്കം;
ദേശാചാരാനുസാരം സുകൃതഫലമെട്ടു—
ത്തീട്ടുവാൻ തത്വചിന്താ—
ലേശാലോലം മനസ്സിന്നനുമതി കുറയും,
തത്വമോ ഭിന്നഭിന്നം. 9

ദേവന്മാരുള്ള നാട്ടും നരകവുമിവിടെ—
ത്തന്നെയാണെന്നു വന്നാ—
ലാവട്ടേ; നാം നയിച്ചു പ്രണയമസൃണമീ-
ജീവിതം സ്വർഗ്ഗതുല്യം;
ജീവൻ മേലിൽ സുശീലേ ജനനമണയുമെ—
ന്നാകിലിന്നാമൊരേമ—
ട്ടേവം താൻ ചേരുമപ്പോളുമിതപരചിദാ—
നന്ദകന്ദം ഭുജിക്കാം. 10

താരുണ്യത്തള്ളലാലോ, തരുണമനമിള—
ക്കുന്ന ഗാനങ്ങളാലോ
പേരുണ്ടാക്കാൻ തുനിഞ്ഞില്ലിവനിലകമലി—
ഞ്ഞുള്ള നീയെന്ന മൂലം,

ആരും വാഴ്ത്തില്ല; എന്നാകിലുമൊരുസമയ—
 ത്തത്ഭുത പ്രേമസാരം
ചേരും നിൻ ജീവ വൃത്തപ്പുതുമ പുതിയ-
 പാഠത്തിലൊന്നായിരിക്കും. 11

സാരാനർഘപ്രകാശ പ്രചുരിമപുരളും
 ദിവ്യരത്നങ്ങളേറെ—
പ്പാരാവാരത്തിനുള്ളിൽ പരമിരുളന്നിറയും
 കന്ദരത്തിൽ കിടപ്പൂ;
ഘോരാരണ്യച്ചുഴൽക്കാററടികളിലിളകും
 ത്തുമണം വ്യർത്ഥമാകു—
ന്നോരാപ്പൂവെത്രയുണ്ടോ,മവകളിലൊരുനാ—
 ളൊന്നു കേളിപ്പെട്ടുന്നു. 12

ഭൂയിഷ്ഠം റാണി പത്മാവതിയുടെ വിപുല—
 സ്ഥൈര്യസമ്പത്തു, ലക്ഷ്മീ—
ബായിക്കുണ്ടായ യുദ്ധപ്രവണത, സരളാ-
 ദേവിതൻ വാഗ്വിലാസം,
നീയിത്ഥം നിർമ്മലസ്ത്രീഗുണ മഹിമകളാൽ
 പൂർണ്ണയായ് വാണിരിയ്ക്കാം;
വായിപ്പാനാവതാണോ ഹൃദയനിലവെറും
 മാംസദൃഗ്വീക്ഷണത്താൽ? 13

ഏതായാലും കൃതാന്തൻ നിജകഠിനകരം
 നിന്നിൽവച്ചു, തുഷാര—
ശ്രീതാവും മഞ്ജുമന്ദസ്മിതമണിയുമിളം—
 ചുണ്ടനങ്ങാതെയായി,

വീതായാസം വിലോലായതമിഴിയിലെഴും
കാന്തി മങ്ങി, കടുക്കം.
വാതാവേശാൽ പ്രപഞ്ചത്തിരയടിയിലക—
പ്പെട്ടു നീ ചോട്ടിലായി. 14

ആകപ്പാടേ വിമർശിച്ചറിയുവതിന്നസാ—
ദ്ധ്യങ്ങളാകുന്നു നാനാ—
പാകം പററുന്ന ദിവ്യപ്രകൃതിയുടെ വികാ—
രങ്ങളും വിശ്വോത്തരങ്ങളും;
'ലോകം രംഗം, നരന്മാർ നട'രിതുവളരെ
സ്സാരമാം തത്വമെന്നോ—
പോകട്ടെ; മാംസമേദോമലകലിതമുടൽ—
കെട്ടിതുൽകൃഷ്ടമാണോ? 15

ധീരശ്രീസർവസൈന്യാധിപനുടെ കരവാ—
ളൂ,ഴിപന്നുള്ള ചെങ്കോ—
ലിരണ്ടിന്നും നമിക്കാതൊരു പഴയ മഹാ
ശക്തി മീതേ ജയിപ്പൂ;
സാരജ്ഞേ! തൽപ്രയുക്തം നിയമമനുസരി—
ച്ചിന്നു ലോകങ്ങളോരോ
നേരത്തോരോവിധത്തിൽ തിരിയു; മതു തടു—
ത്തീടുവാനാവതല്ല. 16

ലാവണ്യം കൊണ്ടിണങ്ങും പുതുമ, കവിത, കൊ
ണ്ടുള്ള സൽകീർത്തി, വിദ്വൽ—
ബ്ഭാവംകൊണ്ടുള്ള മാന്യസ്ഥിതി, രണപടുതാ—
മൂലമാം വന്ദ്യതാപം

ഈവണ്ണം വർണ്ണനീയം ഗുണമഖിലമൊരേ
 വാതിലിൽ തട്ടിമുട്ടി—
ജ്ജീവത്താമാദിമൂലപ്രകൃതിയിലൊടുവിൽ
 ചെന്നു ചേരുന്നുവല്ലോ. 17

ബാലാദിത്യൻ കരത്താലരിമയോടു തലോ—
 ടീടവേ പാടലശ്രീ—
ലീലാരംഗം പ്രഭാതപ്രകൃതിയുടെ മൃദു—
 സ്നിഗ്ദ്ധഗണ്ഡം കണക്കേ
മേലാലെത്തും വിപത്തിൻവിപുലതയെ വിചാ—
 രിച്ചുനോക്കുന്നതിന്നും
മേലാതേ നിന്നൊടുക്കം പടുചുടല പനീർ—
 പ്പൂവു ചുംബിച്ചിടുന്നു. 18

ഓമൽപ്പൂവെണ്ണിലാവിൽക്കുളിർമയോടു കുളി—
 ച്ചൊട്ടു മൂടും പ്രസൂന
ക്ഷൌമം ചാർത്തിസ്സുഗന്ധപ്പൊടി വിതറി വിള—
 ങ്ങുന്ന മല്ലീമതല്ലി:
ആമട്ടച്ചുണ്ണങ്ങിക്കരിയുമുടലുല—
 ഞ്ഞെന്നുറച്ചിററു വീഴും
തൂമഞ്ഞിൻ തുള്ളിയാലേ വിമലമതി വൃഥാ
 തന്നെ ബാഷ്പം പൊഴിപ്പൂ. 19

നാദാന്തബ്രഹ്മനിഷ്ഠാവഴിയിലകമുറ—
 ച്ചേവമോർത്താലുമിന്നെൻ—
വേദാന്തക്കൺവെളിച്ചം വിരഹമഷി പിടി—
 ച്ചൊന്നു മങ്ങുന്നുവെങ്കിൽ

വാദാർത്ഥം ബന്ധമേന്തും യതികളുടെ വെറും
    കാവിമുണ്ടഗ്രസംഗ—
ത്തിദാഹംകൊണ്ടു നീട്ടും രസനകളെ മുറയ്ക്കെ
    ത്ര നാഥം മൂടി വെയ്ക്കും? 20

പാതിവ്രത്യപ്രതാപക്കൊടിയുടെ ചരടേ!
    ദുർവ്വിധിക്കാററു തട്ടി
പ്പാതിത്യംവന്ന നിന്മെയ്യിളകുവതിനിനി—
    സ്സാദ്ധ്യമല്ലെന്നിരിക്കെ
പാതിപ്പെട്ടും ഭവച്ഛൃംഖലവലയിലക—
    പ്പെട്ട കാലാലയത്തിൻ
വാതിൽക്കൽപോയി മുട്ടിത്തിരിയെവരുമൊരെൻ
    ജീവിതം ഭാരഭൃതം. 21

നീലക്കാർ മൂടി മങ്ങുന്നിതു മതി; കൊട്ടുതാം
    മിന്നൽപായുന്നു നാഡീ—
ജാലത്തിൽക്കൂടി; ദീർഗ്ഘശ്വസനനിളകവേ
    ബാഷ്പവർഷം വരുന്നു;
പാലഞ്ചും വാണിയാളേ; തവ വിരഹവിചാ—
    രാംബുധിക്കോളിളക്കം
കാലത്തിന്നോത്തിരിപ്പൂ! കണവനുടെ കരൾ—
    ക്കെട്ടിതാ പൊട്ടിയല്ലോ! 22

പ്രാലേയക്കട്ടപോലെ പരിമൃദുലതപൂ—
    ണ്ടെന്നുമാഡംബരത്തിൽ—
ക്കാലേ വെയ്ക്കാതെ, നൈസർഗ്ഗികമധുരിമയെ—
    ത്താൻകളിത്തോഴിയാക്കി

മാലേയം മാത്രമായോരണിയലൊട്ടു മുഖാ-
ബ്ജത്തിലാത്മപ്രസാദം
മേലേമേലേ വളൎത്തിബ്ഭവതി ഭുവനരം-
ഗത്തിൽ നന്നായ്‌വിളങ്ങി. 23

ഞാനോ നീർക്കെട്ടിമൂടുന്നൊരു നയനതടം
വിങ്ങി മങ്ങിക്കുഴങ്ങി-
പ്പിന്നോൽക്കണ്ഠാപരീതൻ വിരഹവിധുരതാ—
ധൂസരാംഗങ്ങളോടേ
മാനോട്ടംകണ്ണി! മുള്ളും ചരലുമിടകല-
ന്നുള്ള മാൎഗ്ഗം ചവിട്ടി-
ത്താനോരോ ജീവിതായോധനമുറിവുകളു-
റ്റോടി വാടേണ്ടി വന്നു. 24

പ്രാതഃകാലം വരുമ്പോളന്ത്യചരമകഥാ
സ്മാരകംപോലെ പാടും
ഗീതത്തെക്കൊണ്ടു ഘണ്ടാമണി, വെളിയിലയ-
ച്ചൊരു ഞാനൊററയായി
പ്രേതത്തെപ്പോലെ മുററത്തണയുകിലൊളിവ-
ററോമനക്കാററു പുൽകും
കൈതപ്പൂവെന്നെനോക്കി ത്രപയൊടപഹസി
ച്ചിട്ടുമേ വാദമില്ല. 25

വാതവ്യാസംഗമൂലം വിറയുടയ പുരാ-
രാമവല്ലീകുലത്തെ
സ്ഫീതസ്നേഹം തലോടിപ്പുലപൊഴുതു പയോ
ധാര താനേ നടത്തി

ആതങ്കം മാററുമാര്യേ! തവ തനുഭവമാ-
യുള്ള വെണ്ണീർ കിടക്കെ
പ്രേതക്കാട്ടിൽ കടത്തും കരവുമഫലമ-
ല്ലോഷധീശന്നു മേലിൽ. 26

സാനന്ദം സുപ്രഭാതോദയ മഹിമപുക-
ഴ്ത്തുന്ന പക്ഷിവ്രജത്തിൻ
ഗാനത്താലോ ഗവാക്ഷം വഴി ദിനമണിതൻ
കൈകളാൽ പുൽകയാലോ
തേനഞ്ചും വാണിയാളേ! ചുടലയൊടു സമീ—
പിച്ച നിൻ ദീർഘനിദ്ര—
യ്ക്കുന്നം പററില്ല; നിൻകണ്ണുകളനിയതിന്നിയോ
ഗത്തിനാൽ മുദ്രിതങ്ങൾ. 27

(വി. സി. ബാലകൃഷ്ണപ്പണിക്കർ

---

## ആശ

ജീവതന്ത്രികളിളക്കും, നിസ്തുല ഗീതം കേട്ടു
ഭാവിയെച്ചിന്തിക്കാതെ ഭാസുരപ്രഭാതത്തിൽ
മർത്ത്യമാനസമാകും പന്നഗശ്രേഷ്ഠൻ നിജ-
പത്തിയും പൊക്കിപ്പിടിച്ചാടുന്നു ജാതോന്മേഷം.
ആടലിലാനന്ദം കണ്ടുള്ളതിൽ പരിതൃപ്ത—
മാകുമാ ഭുജംഗത്തെ കൊത്തിക്കൊണ്ടുയരുവാൻ
പൊക്കത്തിൽ വിഹരിക്കുമാശയാം പരുന്തെന്നും
തക്കവും നോക്കിത്താണും പൊങ്ങിയുമാകാശത്തിൽ;
ചിലപ്പോൾ കരസ്ഥമാം പന്നഗം താഴെ വീഴും
ചിലപ്പോൾ വൻതാപത്താൽ തൻപത്രം കരിഞ്ഞീടും.

എങ്കിലും തെല്ലുപോലും പിന്തിരിഞ്ഞിടാതിര
തൻകൊക്കിലാക്കാനാണാപ്പക്ഷിതൻപരിശ്രമം!
മതിയെന്നാശേ, നിന്നെക്കൂടിയും വിഴുങ്ങുവാൻ
ചതിയനൊരാളുണ്ടു;—കാലമാം കാളസർപ്പം....!!

ഇടപ്പള്ളിയുടെ കൃതികൾ) (ഇടപ്പള്ളിരാഘവൻപിള്ള

---

# രജനി

## 1

താരാമാലാവിരാജൽഗ്ഗഗനഘനകചേ:
യാമിനി കാമിനി! നീ—
യാരാലെത്തുന്ന നേരം വിധുമുഖി! വികസി—
ക്കുന്നിതുൾ കൈരവം മേ!
നേരാം സൌന്ദര്യസാരം സ്ഫുടതരമറിയി—
ക്കുന്ന നിൻ സംഗമത്താ—
ലാരാജിപ്പൂ പ്രശാന്തപ്രകൃതി; സുകൃതികൾ—
ക്കുത്സവം ത്വത്സമക്ഷം!

## 2

മുല്ലപ്പൂവിൻമണം പൂണ്ടിളകി വരുമിളം—
കാററിലപ്പൂററം മുഴത്തോ—
രല്ലൽപ്പാമ്പിൻ പടംതാഴ്ത്തിന ശമവിഭവേ!
കോമളശ്യാമളാംഗി!

ചൊല്ലപ്പെട്ടോരു വൃന്ദാവനസുരഭികളി—
 ന്നാത്മജാസൌഭഗത്തിൻ,
ചെല്ലസ്സന്താനമല്ലീ ശുഭവതി! ഭവദാ—
 ശ്ലേഷമെൻ മോക്ഷമാർഗ്ഗം!

3

നീതാനെൻ ജീവിതാർത്ഥം നിയതമയി! നിശാ-
 നായികേ! കായകല്പ—
ശ്രീതാവും വിശ്രമം നീ പരമരുളി മമാ—
 യുസ്സിരട്ടിച്ചിടുന്നു!
വീതാതങ്കം തവാങ്കേ വിനിഹിതശിരസാ
 വിശ്വസമ്മോഹനേ! ഞാ—
നേതാനും നേരമേൽപ്പൂ ദിനമനു കനക—
 സ്വപ്നസായൂജ്യസൗഖ്യം!

4

ലോകത്തിൻ കണ്മയക്കം തവതിമിരമണി
 പ്പിഞ്ഛികാചാലനത്താ—
ലാകമ്രസ്വപ്നസൌധോത്സവകലവിപുല—
 ർത്തും മഹാമായികേ! നീ
ശോകപ്രേതാളിബാധയ്ക്കറുതിയരുളിയെൻ
 ചേതനയ്ക്കേകിയാലും
പാകംപോൽ നിത്യമാദ്ധ്യാത്മികബലമുലകിൻ
 തോഷസമ്പോഷണാർത്ഥം!

5

ചേലില്ലാകെക്കറുപ്പാണൊവനമൊരു വെറു—
 പ്പേകുമെന്നല്ലോരോരോ—
മാലിൻ വേരാണു നീയെന്നിതി പലതുമുര—
 യ്ക്കുന്നു മാലോകരെന്നാൽ,

പീലിക്കാർവർണ്ണവർണ്ണം തടവി വടിവെഴം
    നിന്നെ ഞാൻ, മന്നുവിട്ടാൽ
മേലിൽക്കാണേണ്ട വിശ്വപ്രകൃതിയുടെ തനി—
    ച്ഛായയായെണ്ണിടുന്നോൻ!

6

ലാവണ്യോല്ലാസശോഭാദികളിഹ പകലിൻ—
    പക്കലൊന്നൊക്കെ, രാവേ!
നീ വന്നാലെത്തുമോരോ കരുമനയിരുളി—
    ന്നൊത്ത നിൻ വൃത്തിയാലേ
ഈവണ്ണം പേടിപൂണ്ടോരിവനു തവ സുവ—
    ർണ്ണോല്ലസദ്ദിവ്യലോകം
കൈവന്നു ജീവിതത്തിൻ മറുവശവുമിതേ
    മാതിരിക്കായിരിക്കാം!

7

സ്വച്ഛന്ദംഭാവനാനീഡജമിഹ പകലിൻ—
    സ്വാത്മസങ്കേതനീഡം
തുച്ഛം ഭേദിച്ചു പൊങ്ങുന്നതിനമരവനം
    താരകാകോരകാഢ്യം
സ്വച്ഛം നിൻനിത്യസത്യോജ്ജ്വലവിപുല സുവ—
    ർണ്ണാന്തരീക്ഷത്തിൽ മേന്മേ—
ലച്ഛന്നാഭം രചിച്ചേൻ രജനി! ഭവതിയി—
    ങ്ങേകണം നാകസൌഖ്യം.

പി. ശങ്കരൻനമ്പ്യാർ

---

# അയൽവക്കം

ചുററുമിഗ്ഗൃഹത്തിന്നു കൂററൻ കന്മതിൽകെട്ടി—
ച്ചെററുമന്യരുമായിട്ടിടപാടില്ലാതാക്കാൻ
ഒട്ടുമേവെളിച്ചവും കാററുമേൽക്കാതെ, തഴ—
തിട്ട ജാലകങ്ങളും വാതിലും ബന്ധിക്കുവാൻ

അത്രമേലവദ്യമോ ബാഹ്യമാനവലോകം?
മിത്രബാന്ധവവൃന്ദത്തിന്നതെന്തനർഹമോ?
വിശട്ടേ ചതുരന്തമാരുതനെൻ തോട്ടത്തിൽ;
വൈശദ്യമെൻ മുററത്തിനേകട്ടെ ദിവാകരൻ;

ദീപ്തമാകട്ടെ താരാപഥത്തിൽ നിന്നെമ്പാടും
വ്യാപ്തമാം പ്രകാശത്താലെൻെറ വീടെല്ലാടവും;
കൈവിളക്കിലെച്ചെറുനാളത്തിനെളുതല്ല
ജീവിതസന്ധാരണോചിതമാമൊളി തൂകാൻ.

പനിനീർപ്പൂവിൻ മണമേററുകൊണ്ടയൽവിട്ടിൽ
വനികയ്ക്കകം പെരുമാറിടും ചെറുതെന്നൽ
അനിയന്ത്രിതമിങ്ങും വന്നു മാലതിപ്രതാ—
നിനിയെപ്പുണരട്ടേ സമഭാവനയോടേ.

നിതരാം നിർല്ലേപനാമജ്ജഗൽപ്രാണൻ തൊട്ടാൽ
ക്ഷതമേൽക്കുകയില്ലാ സൗമനസ്യത്തിന്നൊട്ടും.
നൈമിശാരണ്യത്തിലെപ്പൂർവതാപസർ കണ്ട
ഭൂമിയിലല്ലല്ലോ നാം നാൾ കഴിക്കുവതിപ്പോൾ.

അന്നത്തെ ലോകം 'ജംബുദ്വീപ'—ഭാരതവർഷം
ഇന്നതിൻ പരിധി സപ്താർണ്ണവതീരത്തോളം!
ഭൂവലയത്തിൻ വ്യാസമത്ര മേൽ വർദ്ധിക്കിലും
കേവലമയൽവക്കക്കാർ നമുക്കെല്ലാവരും.

വി. ഉണ്ണിക്കൃഷ്ണൻനായർ

---

## പ്രഭാതഗീതം

ജയിക്ക ജനമനോനേതാവേ, ജയിക്ക നീ
ജയിക്ക ഭരതോർവ്വീഭാഗ്യത്തിൻ വിധാതാവേ;

മഞ്ഞണിഞ്ഞിടും ഗിരിപുംഗവൻ തന്നിൽനിന്നും
മഞ്ജുളതരമായ മലയാദ്രിയിൽനിന്നും

അന്തരിക്ഷത്തെയാകെശ്ശുദ്ധമാക്കിയുംകൊണ്ടു
പൊന്തി നിൽക്കുന്ന നിൻെറ പുണ്യമാം തിരുനാമം.

നീലിമതെളിയുന്ന കാളിന്ദീജലത്തിലും
പാലിനോടൊക്കും ദിവ്യജാഹ്നവീപയസ്സിലും

തിരമാലകൾ തല്ലിയാർക്കുന്ന കടലിലും
തിരളുന്നുണ്ടു നിൻെറ പുണ്യമാം തിരുനാമം.

അത്തിരുനാമത്തിങ്കൽപ്പഞ്ചാബും സിന്ധുതാനു—
മത്രയുമല്ല് വംഗകലിംഗചോളാദിയും

സത്വരമുണർന്നു നിൻ ദിവ്യഗാഥകൾ പാടി
യൊത്തൊരുമിച്ചു നിൻെറയാശിസ്സിനൎത്ഥിക്കുന്നു.

ജയിക്ക സൎവ്വഭവ്യദാതാവേ, ജയിക്ക നീ
ജയിക്ക ഭാരതോർവ്വീഭാഗ്യത്തിൻ വിധാതാവേ! 1

നിന്നുടെ വിളിയൊച്ച കേട്ടുകൂട്ടമ്പോൾത്തന്നെ
ഹിന്ദുക്കൾ, ബുദ്ധ,ജൈന,ശിഖന്മാർ, പാരസീകർ

എന്നല്ലാ മുസൽമാന്മാർ ക്രിസ്ത്യരിവരെല്ലാ—
മൊന്നൊഴിയാതെ പൂർവപശ്ചിമദിഗ്വാസികൾ

ഒന്നിച്ചു നിൻെറ ദിവ്യസന്നിധൌവന്നിട്ടുന്നു
കുന്നിക്കും പ്രേമമേകീകരിച്ചു നിന്നിട്ടുന്നു.

ജയിക്ക സുജനൈക്യധാതാവേ, ജയിക്ക നീ
ജയിക്ക ഭരതോർവീഭാഗ്യത്തിൻ വിധാതാവേ! 2

പാതവുമുത്ഥാനവും കലൎന്ന കാലമായ
പാതയിലൂടെ യാത്രക്കാരെ നീ യുഗം തോറും

സൈ്വരമായ് നയിച്ചുകൊണ്ടിരിപ്പു ചിരന്തന—
സാരഥേ, തവ ചക്രനിർഗ്ഘോഷം മുഴങ്ങുന്നു

ജീവികൾക്കാപത്തിലും ഘോരവിപ്ളവത്തിലും
ജീവനപ്രദം നിൻെറ ശംഖൊലി ശിവങ്കരം.

ജയിക്ക സർവതാപത്രാതാവേ, ജയിക്ക നീ
ജയിക്ക ഭരതോർവീഭാഗ്യത്തിൻ വിധാതാവേ! 3

കാളമേഘങ്ങൾ തിങ്ങിവിങ്ങിയ ഭയങ്കര—
കാളരാത്രിയിൽ മൂർഛ കൈക്കൊണ്ടുമഴൽപൂണ്ടും
വല്ലായ്മയ്ക്കടിപ്പെട്ട ലോകത്തെ നിർന്നിമേഷ—
മെല്ലാനേരവും നോക്കിക്കാത്തുകൊണ്ടിരുന്നു നീ
ഇടയ്ക്കു ദുസ്സ്വപ്നങ്ങൾ കണ്ടുകൊണ്ടഴൽപ്പെട്ടു
കിടക്കും പാവങ്ങളാം തന്നുടെ കിടാങ്ങളെ
ആമയമെന്യേ ഹന്ത! മടിയിൽവെച്ചു പൂർണ്ണ
പ്രേമരൂപിണിയായ മാതാവേ, രക്ഷിച്ചു നീ
ജയിക്ക ജഗദ്രക്ഷാകർത്താവേ, ജയിക്ക നീ
ജയിക്ക ഭാരതോർവീ ഭാഗ്യത്തിൻ വിധാതാവേ 4

കഴിഞ്ഞു രാത്രികാല, മുദയാചലോപരി
വഴിഞ്ഞ കാന്തിയോടു മാദിത്യനുദിക്കുന്നു;
പാടുന്നു പറവകൾ, ജീവനസുധാരസം
കൂട്ടുന്ന പുണ്യവായു വീശുന്നു മന്ദം മന്ദം;
ചിരനിദ്രയിൽനിന്നു ഭരതാവനി നിന്റെ
കരുണാരുണരാഗമേറ്റുണർന്നെഴുന്നേറ്റു;
പെരുകും ഭക്തികൊണ്ടു നമ്രമാം മൌലി നിന്റെ
ചരണപത്മത്തിങ്കലർപ്പിച്ചു മരുവുന്നു;
ജയിക്ക രാജാക്കൾക്കു രാജാവേ, ജയിക്ക നീ
ജയിക്ക ഭരതോർവീഭാഗ്യത്തിൻ വിധാതാവേ 5

കാവ്യോപഹാരം) (കുറ്റിപ്പുറത്തു കേശവൻ നായർ

---

